പുസ്തകം ൧൩] [ലക്കം ൧൨

൧൯൦൯-ാമത ൧൦൮൫ ധനു

# മലങ്കരഇടവകപത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കർത്താവായി യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു"

(മാർ പൌലൂസു.)

## സംഗതിവിവരങ്ങൾ



Mar Thomas Press,

Kottayam.

പ്രസിദ്ധകൎത്ത റി. ജി. കൊച്ചുമ്മൻ.

# പഞ്ചാംഗം

കോനൂൻഹ്രോയിം—മകരം

൧൯൦൮ ൧൦൮൩

ജനുവരി—ഫിബ്രുവരി

കുഞ്ഞാട്ടുകളുടെ വേഷം പൂണ്ടു നിങ്ങളുടെ അടുക്കൽ വരുന്ന കള്ള ദീർഘദർശിമാരിൽനിന്നു നിങ്ങൾ സൂക്ഷിച്ചുകൊൾവിൻ; എന്നാൽ അവർ അകമെ വേട്ടക്കായുള്ള ചെന്നായ്ക്കൾ ആകുന്നു. മത്താ: ൭; ൧൫.

| ആഴ്ച. | സു. | മ. | ഇം. | വിശേഷദിവസങ്ങൾ. |
|---|---|---|---|---|
| ചൊ | ൧ | ൧ | ൧൪ | ൧-ാംനു— വർഷാരംഭം, നമ്മുടെ കർത്താവിന്റെ ചേലാകർമ്മം. മാർ ബസേലിയോസിന്റെയും മാർ ഗ്രിഗോറിയോസിന്റെയും, ശേഷമുള്ള മല്പാന്മാരുടെയും ഓർമ്മ. |
| ബു | ൨ | ൨ | ൧൫ | |
| വ്യാ | ൩ | ൩ | ൧൬ | |
| വെ | ൪ | ൪ | ൧൭ | |
| ശ | ൫ | ൫ | ൧൮ | |
| ഞാ | ൬ | ൬ | ൧൯ | ൬. നു— (ദനഹാ) അതായതു നമ്മുടെ കർത്താവിന്റെ മാമ്മോദീസാ (മാറാനായ).* |
| തി | ൭ | ൭ | ൨൦ | |
| ചൊ | ൮ | ൮ | ൨൧ | ൭. നു— മാർ യോഹന്നാൻ മാംദാനായുടെ ശിരഛേദനം. |
| ബു | ൯ | ൯ | ൨൨ | |
| വ്യാ | ൧൦ | ൧൦ | ൨൩ | ൮. നു— മാർ എസ്തപ്പാനോസ സഹദായുടെ ഓ. |
| വെ | ൧൧ | ൧൧ | ൨൪ | |
| ശ | ൧൨ | ൧൨ | ൨൫ | ൧൩. നു— ദനഹാക്കുപിമ്പു ൧-ാം ഞാ. |
| ഞാ | ൧൩ | ൧൩ | ൨൬ | |
| തി | ൧൪ | ൧൪ | ൨൭ | ൧൫. നു— വിത്തുകളെ കുറിച്ചു കന്യാസ്ത്രീ അമ്മയുടെ ഓർമ്മ. മാറാനായപോലെ.* |
| ചൊ | ൧൫ | ൧൫ | ൨൮ | |
| ബു | ൧൬ | ൧൬ | ൨൯ | ൨൦. നു— ദനഹാക്കു പിമ്പു ൨-ാം ഞാ. |
| വ്യാ | ൧൭ | ൧൭ | ൩൦ | |
| വെ | ൧൮ | ൧൮ | ൩൧ | ൨൭. നു— ദനഹാക്കുപിമ്പു ൩-ാം ഞാ. |
| ശ | ൧൯ | ൧൯ | ൧ | |
| ഞാ | ൨൦ | ൨൦ | ൨ | |
| തി | ൨൧ | ൨൧ | ൩ | |
| ചൊ | ൨൨ | ൨൨ | ൪ | |
| ബു | ൨൩ | ൨൩ | ൫ | |
| വ്യാ | ൨൪ | ൨൪ | ൬ | |
| വെ | ൨൫ | ൨൫ | ൭ | |
| ശ | ൨൬ | ൨൬ | ൮ | |
| ഞാ | ൨൭ | ൨൭ | ൯ | |
| തി | ൨൮ | ൨൮ | ൧൦ | |
| ചൊ | ൨൯ | ൨൯ | ൧൧ | |
| ബു | ൩൦ | ൩൦ | ൧൨ | |
| വ്യാ | ൩൧ | ൧ | ൧൩ | |

* മാറാനായ പെരുനാളുകളെ ഞായറാഴ്ചപോലെ തന്നെ ആചരിക്കേണ്ടതാകുന്നു.

* മാറാനായ പോലെയുള്ള പെരുനാൾ ദിവസങ്ങളിൽ വേലയിൽനിന്നു ഒഴിഞ്ഞിരിക്കേണമെന്നില്ലെങ്കിലും കുർബാന കാണുക, വിവാഹത്തിൽനിന്നു ഒഴിഞ്ഞിരിക്കുക മുതലായവകൾ നിർബന്ധമാകുന്നു.

# മലങ്കര ഇടവക പത്രിക.

പുസ്തകം ൩ | ൧൦൭൦ ധനു | ലക്കം ൯


## ചരമശ്ലോകങ്ങൾ.

സത്തന്മാരുടെയുത്തമാംഗമതിലേ മുത്തായ്ത്തിളങ്ങുന്ന മാർ
അത്താനാസ്യോസെന്ന നാമമിയലുന്നാചാര്യനാം താൻ തുലാം
പത്തും പിന്നെയൊരേഴുമൊത്ത ദിവസേ ധാത്രീതലം വിട്ടു തൻ
കർത്താവിൻ സവിധത്തിലെത്തിയതു കേട്ടുൾത്താരു കത്തുന്നു മേ. ൧

തന്നിൽ ചേർന്ന ജനങ്ങളോടു വച്ചതാം സ്നേഹം, സ്വനേതാക്കളിൽ
ചിന്തും സദ്വിനയം, സ്വജോലിയതിലക്ഷീണശ്രമം, ദീനരിൽ
കുന്നിക്കും കൃപ യീവിധം ഗുണഗണം ചേർന്നുള്ളൊരിത്താതനാം
ധന്യൻ മന്നിനെ വിട്ടുപോയതു നിനച്ചുൾത്താരു കത്തുന്നു മേ. ൨

നേരും നീതിയുമെന്നുവേണ്ട കനിവും വാത്സല്യമൌദാര്യവും
നേരായീശ്വരഭക്തിയും പരമെഴുന്നീ വന്ദ്യരാം തൻ ജവാൽ
പാരാതപ്പരലോകമെത്തി നിവസിച്ചീടുന്നു വെന്നുള്ളൊരീ
പാരം ദുഃഖദമായ വാർത്ത നിരുപിച്ചുൾത്താരു കത്തുന്നു മേ. ൩

ചൊല്ലാർന്നുള്ളൊരു കോട്ടയത്തു സിറിയൻസിമ്മിനാരിയിൽ നല്ലെഴും
മല്പാൻ ജോലിയൊരല്പകാലമവിടെക്കെല്പോടു നോക്കീട്ടു താൻ
എല്ലോർക്കും കുതുകത്തെ നൽകിയ മഹാനിപ്പാരിടം വിട്ടതോ
ർത്തിപ്പോളുള്ളൊരു ദുഃഖമെന്തു പറയാം കത്തുന്നിതുൾത്താരു മേ. ൪

വി. കെ. മാത്തു.

---

## വിശുദ്ധ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ ഒരു കല്പന.

മലങ്കര ഇടവകയിലെ മെത്രാസന ഉപഇടവകകളിൽ പലതിലും സംഭവിച്ചിട്ടുള്ള വൈധവ്യം തീർക്കുന്നതിനു മേല്പട്ടക്കാരെ വാഴിക്കേണ്ട ആവശ്യകതയെ സംബന്ധിച്ചു വിശുദ്ധ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലേക്കു എഴുതിയയച്ചിരുന്നതിനു ബാവാ തന്നെ ഉടനെ മലയാളത്തേക്കു എഴുന്നെള്ളി മേല്പട്ടക്കാരെ നിയമിക്കാമെന്നു മുമ്പിൽ കല്പന വന്നിരുന്ന വിവരം പ്രസിദ്ധപ്പെടുത്തിയിരുന്നല്ലോ. കുർക്കുമാദയറാ സംബന്ധിച്ചും സഭകാര്യങ്ങൾ ഇടപെട്ടും പല ജോലികൾ ഉള്ളതുകൊണ്ടു ബാവായുടെ എഴുന്നെള്ളത്തിനു താമസം നേരിട്ടേക്കാവുന്നതിനാൽ മേല്പട്ടക്കാരുടെ നിയമനം അതുവരെ താമസിക്കാൻ പാടില്ലെന്നു ഇവിടെ നിന്നും നമ്മുടെ വലിയ തിരുമേനി വീണ്ടും എഴുതിയയച്ചിരുന്നു. ഇതിനു മറുപടിയായി ഈയിടെ കിട്ടിയിരിക്കുന്ന ഒരു കല്പനയിൽ താഴെ പറയുന്ന സംഗതികൾ അടങ്ങിയിരിക്കുന്നു.

ബൊവായുടെ എഴുന്നെള്ളത്തിനു കുറച്ചു താമസം നേരിട്ടേക്കാമെന്നു ഇവിടെ ശങ്കിച്ചതു കഥയില്ലാത്തതല്ല. യാത്ര വേണ്ടെന്നുവച്ചിട്ടില്ലെങ്കിലും അതിലേക്കു കുറച്ചു താമസം നേരിട്ടുമെന്നുതന്നെയാണു ഇപ്പൊഴും കാണുന്നതു. തിരുമനസ്സുകൊണ്ടു എഴുന്നെള്ളുന്നതുവരെ ക്ഷമിപ്പാൻ പാടില്ലാത്ത പക്ഷം സ്ഥാനമേൽക്കാനുള്ളവർ തിരുമ്പാകെ എത്തണമെന്നും മൂന്നൽവഴിയായി മർദ്ദെനിലേക്കു ചെല്ലുന്നതിൽ വഴിയിൽ ഉള്ള ദുർഘടങ്ങൾകൊണ്ടു അങ്ങോട്ടു പോകുവാൻ മടിയാണെങ്കിൽ അടുത്ത വലിയ നൊമ്പിൽ ബാവാതന്നെ ഊർശ്ലേമിൽ എഴുന്നെള്ളാമെന്നും സ്ഥാനത്തിനു തിരഞ്ഞെടുക്കപ്പെടുന്നവർ ഊർശ്ലേമിൽ എത്തുന്ന പക്ഷം അവിടെവെച്ചു സ്ഥാനവും സ്ഥാത്തിക്കോനും കൊടുത്തയക്കാമെന്നും ഊർശ്ലേമിലെക്കുള്ള യാത്ര യാതൊരു വിധത്തിലും പ്രയാസമൊ അപകടമൊ ഉള്ളതൊ അധിക ചിലവുള്ളതൊ അല്ലാത്തതിനാൽ ഇങ്ങനെ ചെയ്യുന്നതായാൽ മലയാളത്തെ തല്ക്കാല ആവശ്യം വിഘ്നംകൂടാതെ സാധിക്കാമെന്നും കല്പനയിൽ പ്രസ്താവിച്ചിരിക്കുന്നു. മലയാളത്തുനിന്നും ഏറിയാൽ ഇരുപതൊന്നു ദിവസം കൊണ്ടു തീവണ്ടിയും തീക്കപ്പല്മാർഗ്ഗമായിട്ടുതന്നെ നേരിട്ടു ഊർശ്ലേമിൽ എത്താൻ യാതൊരുവിഘ്നമവും ദുർഘടവും ഇല്ലാത്തതും, നേരെമറിച്ചു മർദ്ദെനിൽനിന്നു കമാർഗ്ഗമായി ഊർശ്ലേമിൽ എത്തുന്നതിനു വളരെ പ്രയാസങ്ങൾ ഉള്ളതുമാകയാൽ മലയാളത്തുകാരുടെ സൗകര്യത്തിനുവേണ്ടി ബാവാതന്നെ ആബുദ്ധിമുട്ടു സഹിച്ചുകൊള്ളാമെന്നും സമ്മതിച്ചിരിക്കുന്നതു ഒരു വലിയ ആശ്വാസംതന്നെയാകുന്നു. അതിനാൽ സ്ഥാനമേല്ക്കാൻ തിരഞ്ഞെടുക്കപ്പെടുന്നവരെ ഈ വലിയ നൊമ്പിൽ ഊർശ്ലേമിലെക്കു അയക്കണമെന്നു വലിയ തിരുമേനി തിരുമാനിച്ചിരിക്കുന്നതായി അറിയുന്നു.

മെല്പട്ട സ്ഥാനത്തിനു ആളുകളെ തിരഞ്ഞെടുക്കാൻ പരുമല സിമ്മനാരിയിൽ യോഗം കൂടിയപ്പോൾ വലിയ തിരുമേനിയും സഹോദരന്മാരായ ശേഷം മെത്രാപ്പോലീത്തന്മാരും കൂടി ചെയ്യുന്ന തിരഞ്ഞെടുപ്പു പള്ളിക്കാർക്കു സമ്മതമാണെന്നു തീരുമാനിക്കയാണ ചെയ്തതു. അതനുസരിച്ചു തിരുമേനികൾ തിരഞ്ഞെടുപ്പു ചെയ്തിട്ടുമുണ്ടു. എങ്കിലും മേല്പട്ടം മഹാ പരിശുദ്ധമായിട്ടുള്ളതും അതിലേക്കു തിരഞ്ഞെടുക്കപ്പെടുന്നവർ സഭയുടെ പൊതുസമ്മതം പ്രാപിച്ചവരായിരിക്കേണ്ടതു എല്ലാംകൊണ്ടും നല്ലതുമാകയാൽ തിരുമേനികളുടെ സ്വന്ത അഭിപ്രായത്തിന്മേൽ അല്ല, പള്ളിക്കാരുടെ പൊതുസമ്മതത്തിന്മേൽ തന്നെ തിരഞ്ഞെടുപ്പു പൂർണ്ണമാകണമെന്നുള്ള ഉദ്ദേശത്തോടുകൂടി പള്ളിക്കാരുടെ ഒരു പൊതുയോഗം താമസിയാതെ വിളിച്ചുകൂട്ടുവാൻ വലിയ തിരുമേനി ആലോചിച്ചുവരുന്നതായി അറിയുന്നു.

ബാവായുടെ കല്പനയിൽ വേറൊരു സംഗതി കൂടെ എഴുതിയിട്ടുള്ളതു പ്രസ്താവയോഗ്യമാണ. ഇവിടെനിന്നും തിരഞ്ഞെടുക്കപ്പെടുന്നവർ ഊർശ്ലേമിൽ എത്തുമ്പോൾ അവരെ ഇടവക മെത്രാന്മാരായി വാഴിച്ചയക്കുന്നതു കൂടാതെ, ഇവിടെയുള്ള സുറിയാനിക്കാരുടെ സ്നേഹഭാജനമായിത്തീൎന്നിരിക്കുന്ന ബഹുമാനപ്പെട്ട നസ്സീബാ റമ്പാച്ചൻ അവർകളെക്കൂടെ ആ സന്ദൎഭത്തിൽ മെത്രാനായി വാഴിച്ചു അന്ത്യോഖ്യാ സ്ഥാനപതിയായി അയക്കാമെന്നു കൂടെ കല്പനയിൽ പ്രസ്താവിച്ചുകാണുന്നു,

കാലംചെയ്തു കൊച്ചുതിരുമേനി ഊൎശ്ലേം യാത്രചെയ്യുന്ന സമയം പലരും കൎത്താവിന്റെ വിശുദ്ധ കബറിങ്കലേക്കു വഴിപാടുകളും കുൎബ്ബാനപ്പണവും മറ്റും അയച്ചുകൊടുക്കയുണ്ടായി. അതിൽ പിന്നെ പലരും ഓരോ വഴിപാടുകൾ നേൎന്നിട്ടുള്ളതു എങ്ങനെ അയക്കേണ്ടു എന്നു ഞങ്ങളോടു ചോദിച്ചിട്ടുണ്ടു. ഊൎശ്ലേമിലേക്കു വഴിപാടുകൾ അയക്കാനുള്ളവൎക്കു അവരുടെ ആഗ്രഹസാദ്ധ്യത്തിനു ഇതു ഒരവസരമാണെന്നും കൂടെ പ്രസ്താവിച്ചുകൊള്ളുന്നു.

---

## കോഴഞ്ചേരി ഇംഗ്ലീഷു പള്ളിക്കൂടം.

പമ്പാനദിയുടെയും പബ്ലിക്കു റോഡിന്റെയും കിടപ്പുകൊണ്ടു ഓമല്ലൂർ, പത്തനംതിട്ട, റാന്നി കോന്നി, അയിരൂർ, മാരാമൺ മുതലായ സ്ഥലങ്ങളുടെ മദ്ധ്യസ്ഥാനം എന്നപോലെ ആയിത്തീൎന്നിരിക്കുന്നതും കച്ചവടം, ജനപുഷ്ടി, സഞ്ചാരസൌകൎയ്യം, ഇംഗ്ലീഷു മലയാള സ്കൂളുകളുടെ സ്ഥാപനം, ഒരു ഡിസ്ട്രിക്ട ആശുപത്രി, അഞ്ചൽ ആപ്പീസ്, തപാൽ ആപ്പീസ്, പുരാതനമായ സുറിയാനിപ്പള്ളി മുതലായവയുടെ ആവിൎഭാവം, മാർ തോമ്മാ ക്രിസ്ത്യാനികളുടെ പ്രധാനസ്ഥലം, മാർ തോമ്മാ സമുദായ നേതാക്കന്മാരുടെ ജനിപ്പിടം, മലയാളത്തിലെ പ്രസിദ്ധക്ഷേത്രത്തിലെ ഒന്നായ പ്രസിദ്ധപ്പെട്ട ആറന്മുള ക്ഷേത്രത്തിന്റെ സാമീപ്യം മുതലായവയാൽ പ്രസിദ്ധമായിരിക്കുന്നതും കിഴക്കൻ ദിക്കുകളുടെ ഏകദേശമായ മദ്ധ്യസ്ഥാനം എന്നു വിചാരിക്കപ്പെടാവുന്നതും, സുറിയാനിക്കാരുടെ കിഴക്കൻ ദിക്കുകളുടെ പ്രധാനസ്ഥലം എന്നു ഇപ്പോഴെ ആശിക്കാവുന്നതും ആയ ഈ കോഴഞ്ചേരിയിൽ വരുന്ന മകരമാസംമുതൽ നി വ ദി ശ്രീ. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ വകയായി പുതുതായി വാങ്ങിയിരിക്കുന്ന കല്ലൂർ പുരയിടത്തിൽ അടുത്തും അകലെയുമുള്ള ഏവൎക്കും സൌകൎയ്യമായി വിദ്യാഭ്യാസം ഉണ്ടാകത്തക്കവണ്ണം ഒരു ഇംഗ്ലീഷു ഹൈസ്കൂളുകൾ തുറക്കപ്പെടുന്നതാണ്.

അടുത്തുള്ള എല്ലാ ഇംഗ്ലീഷു പള്ളിക്കൂടങ്ങളെക്കാൾ ജലസൌകൎയ്യം കോഴഞ്ചേരിസ്കൂളിനുള്ള ഒരു പ്രധാന ഗുണമാണു.

തല്ക്കാലം നാലാം ഫാറംവരെയുള്ള ആറു ക്ലാസ്സുകൾ ഉണ്ടായിരിക്കും. വളരെനാൾ പഠിപ്പിച്ചു വിശേഷ സാമൎത്ഥ്യമുള്ള ഒരു ബി ഏ കാരൻ ഹേഡ്മാസ്റ്റർ ആയിരിക്കുന്നതാണു. താഴെയുള്ള ഓരോ ക്ലാസ്സിലേക്കും യോഗ്യതയുള്ള ആളുകൾ നിയമിക്കപ്പെടുന്നതായിരിക്കും.

വിദ്യാൎത്ഥികളുടെ താമസത്തിനു ഉപയോഗപ്പെടത്തക്ക ഹോസ്റ്റലും, വ്യായാമത്തിനു ആവശ്യമായ ടെന്നിസ്, ബാഡ്മിന്റൻ, ഫുട്ബോൾ മുതലായ കളികളും, ആത്മികവളൎച്ചയ്ക്കു ഉപയോഗപ്പെടത്തക്ക സൺഡേസ്കൂളുകളും വേദപഠന ക്ലാസ്സുകളുംമറ്റും ഉണ്ടായിരിക്കുന്നതുമാണു.

സ്കൂളിൽ ചേരണമെന്നു ആഗ്രഹമുള്ളവർ മകരമാസം ൧-ാംനു-ക്കുമുമ്പു താഴെ പേരെഴുതിയിരിക്കുന്നവരെ വിവരം അറിയിക്കേണ്ടതാണു. റി. ഇ. ഈശോ.

## ഒരു സംഭാഷണം.

പ്രിയ സാറെ!

ഒരു യാക്കോബായനും ഒരു നവീകരണക്കാരനും തമ്മിൽ കുറെദിവസങ്ങൾക്കുമുമ്പു നടത്തിയ ഒരു സംഭാഷണം ഇനിക്കു അത്യധികം സന്തോഷത്തെ ജനിപ്പിക്കാതിരുന്നില്ല. അവയുടെ ചുരുക്കം എഴുതി അയച്ചുതരുന്നതിനെ സാർ അവർകൾ താങ്കളുടെ പത്രികയിൽ പരോപകാരാർത്ഥം പ്രസിദ്ധപ്പെടുത്തണമെന്നു അപേക്ഷ.

നവീ—(വള്ളത്തിൽ കയറുന്നു. അതിൽ ഉണ്ടായിരുന്ന ഒരു യാക്കോബാ സ്നേഹിതനെ സൂക്ഷിച്ചു നോക്കുന്നു) സലാം, സാർ, നാം തമ്മിൽ കണ്ടു കുശലപ്രശ്നം ചെയ്തിട്ടു കുറെ അധികം നാളായി, ഇല്ലെ.

യാക്കോ—നിങ്ങൾക്കു വന്ദനം. രണ്ടു വർഷത്തിൽ കുറയാതെ ആയി.

നവീ—ദൈവത്തിനു സ്തോത്രം. നിങ്ങൾ എവിടേക്കാണ പോകുന്നതു?.

യാക്കോ—കോട്ടയത്തിനു. പരിഷ്കാരമേറിയ പട്ടണങ്ങളെയും ആളുകളേയും ഇനിക്കു സദാ കണ്ടുകൊണ്ടിരിക്കണം. നിങ്ങൾ എവിടേക്കാണ.

നവീ—ഞാനും കോട്ടയത്തിനാണ. നിങ്ങൾ ഇപ്പോഴും പണ്ടത്തെ മൂഢതയിൽതന്നെയൊ സ്ഥിതി ചെയ്യുന്നു എന്നു കണ്ടിട്ടു നിങ്ങളോടു ഒന്നു രണ്ടു വാക്കു പറയുന്നതിനു ആഗ്രഹിക്കുന്നു. (മുട്ടുകുത്തി പ്രാർത്ഥിക്കുന്നു)

യാക്കോ—സന്തോഷം തന്നെ. എന്താ, അതു വിശ്വാസത്തെ സംബന്ധിച്ചാണൊ.

നവീ—ഉവ്വ.

യാക്കോ—അടിസ്ഥാനം തെറ്റിയിരിക്കുന്നതിനെ ഇത്ര തെളിവായിട്ടു നിങ്ങൾ കണ്ടിട്ടും മനസ്സിനു ഒരു വ്യത്യാസവും ഇല്ലാതെ ഇരിക്കുന്നകൊണ്ടു ഒരു കട്ടത്ത നവീകരണക്കാരനായിപ്പോയല്ലൊ.

നവീ—എന്റെ സ്നേഹിതാ! ഞാൻ ആരാധനകളെക്കു തിരിയണമൊ ദേവകളെക്കു ഞാൻ പൂർണ്ണമായി തിരിഞ്ഞിരിക്കുന്നു. എന്നാൽ ഇനിക്കു നിങ്ങളോടു മാനസാന്തരത്തെപ്പറ്റിയാണ ഇന്നു പറവാൻ ഉള്ളതു.

യാക്കോ—ഹൊ! അങ്ങിനെയാണൊ?. നിങ്ങൾ ഇന്നു എന്നോട്ടു മറിക്കുന്നതിനാണൊ വിചാരിക്കുന്നതു. വളരെ നല്ലതു തന്നെ. എന്നാൽ ഞാൻ എന്റെ പിതാക്കന്മാരുടെ വിശ്വാസത്തിൽ സ്ഥിരപ്പെട്ടിരിക്കു.

നവീ—നിങ്ങൾ എന്നെ തെറ്റിദ്ധരിക്കുന്നു, ഞാൻ നിങ്ങ

യെന്നല്ലാ ഒരുത്തരേയും അവനവരുടെ വിശ്വാസത്തിൽനിന്ന തെറ്റിക്കണമെന്ന വിചാരിക്കുന്നില്ലാ. എല്ലാവരും അവനവന്റെ രക്ഷിതാവിനെ ഞാൻ അറിയുന്നതുപോലെ അറിയണമെന്നും അവന്റെ രക്തത്തിൽ വിശ്വസിക്കുന്നതിൽനിന്ന ഉളവാകുന്ന സന്തോഷങ്ങളെ അനുഭവിക്കണമെന്നും മാത്രമെയുള്ളു. അതിനായിട്ടു സർവ്വദാ പ്രാർത്ഥിക്കയും ചെയ്യുന്നു.

യാക്കോ—നിങ്ങൾ കരസ്ഥമാക്കിയിരിക്കുന്ന ഈ സന്തോഷം നിങ്ങൾക്കു എങ്ങിനെ കിട്ടി എന്ന തെളിവായി പറയാമൊ.

നവീ—എല്ലാവർക്കും ആശ്വാസത്തെ ജനിപ്പിക്കുന്ന ഓരോന്നിനെപ്പറ്റി പറയുന്നതിന ഞാൻ ആഗ്രഹിക്കുന്നു. എന്നാൽ ആ സ്വഭാവം കുറെകാലങ്ങൾക്കു മുമ്പു എന്നിൽ ഇല്ലായിരുന്നു. ഞാൻ ബുദ്ധിയില്ലാത്തവനായും ജഡമയനായും ഈ ലോകത്തെ മാത്രം ആശ്രയിച്ചുകൊണ്ടു എന്റെ ജീവിതം കഴിച്ചുകൂട്ടി. എന്റെ സ്നേഹിതന്മാരിൽ പലരും മാനസാന്തരപ്പെട്ടു എന്നിട്ടും എനിക്കു ഒരു മാറ്റവും ഉണ്ടായില്ല. എന്നാൽ ഒരു ദിവസം—ഹാലെലൂയ്യാ—ഞാൻ എന്റെ ഒരു സ്നേഹിതനോടുകൂടെ തീവണ്ടിയിൽ ഇരിക്കുന്നസമയം യദൃച്ഛയാ അദ്ദേഹത്തിന ഒരു രോഗം പിടിപെടുകയും പെട്ടെന്ന എന്നെ വിട്ടുപിരികയും ചെയ്തു. ഒരു ദിവസം ഞങ്ങളുടെ അച്ചൻ അതിനെസംബന്ധിച്ച "നിങ്ങൾ വിചാരിക്കാത്ത സമയത്തു മനുഷ്യന്റെപുത്രൻ വരുന്നു. ആ സമയത്തു നിങ്ങളുടെ അവസ്ഥ എന്തായിരിക്കും" എന്നും മറ്റും ഉള്ളതിനെ അടിസ്ഥാനമാക്കി ഗൌരവമേറിയ ഒരു പ്രസംഗം നടത്തി. ആ സമയം ആ വാക്കുകൾ എന്റെ ഉള്ളിൽ വെടിയുണ്ടകൾ എന്നപോലെ കടന്നു എന്ന എനിക്കു തോന്നുകയും തന്മയാ രക്ഷാമാർഗ്ഗങ്ങളെ തിരയുന്നതിനുള്ള ആഗ്രഹം ജനിക്കുകയും ചെയ്തു.

യാക്കോ—അതിനായിട്ടു പിന്നെ നിങ്ങൾ എന്തു ചെയ്തു?

നവീ—ഒന്നാമതായി സന്മാർഗ്ഗത്തിൽ ജീവിപ്പാൻ തുടങ്ങി. രഹസ്യങ്ങളിൽ പ്രാർത്ഥനകളെ കഴിക്കുവാനും ശ്രമിക്കുക, ആണയിടുക മുതലായവയെ വർജ്ജിപ്പാനും ആരംഭിച്ചു.

യാക്കോ—ആ സമയം നിങ്ങൾക്കു ആവശ്യപ്പെട്ടതെല്ലാം ലഭിച്ചു എന്ന ബോധം വന്നുവൊ?

നവീ—ഇല്ലാ. സന്മാർഗ്ഗത്തിൽ ജീവിക്കണമെന്ന ആഗ്രഹമുള്ളേടത്തോളവും ദുഷ്ടതയെ ചെയ്യുകയും പലതവണയും ദുർബോധനങ്ങളാലെ പരീക്ഷിക്കപ്പെടുകയും ഒരിക്കലും ക്ഷമ കാട്ടപ്പെടുവാൻ പാടില്ലാത്ത പാപങ്ങളെ ഞാൻ അകറ്റപ്പെടുകയാൽ നിത്യനരകം തന്നെ എന്റെ അനുഭവം എന്ന വിചാരിച്ചു പരിഭ്രമിക്കയും ചെയ്തു.

യാക്കോ—എന്റെ സ്നേഹിതാ ക്രിസ്തുവിങ്കലേക്കു നോക്കി അ

വൻ നിശ്ചയിച്ചിട്ടുള്ള വഴികളിൽകൂടി പ്രയാണം ചെയ്തു ആശ്വാസം ലഭിക്കുന്നതിനു പകരം നിന്റെ സ്വയപ്രയത്നംകൊണ്ടു രക്ഷപെടാമെന്നു വിചാരിച്ചിട്ടല്ലയൊ അപ്രകാരം ഉണ്ടാകുന്നതിനു ഇടയായതു.

നവീ—ഞാൻ ഒരികലും അങ്ങിനെ ചെയ്യുന്നില്ലാ നിങ്ങൾ ആരെ അപ്രകാരം സ്വയക്രിയകൾകൊണ്ടു രക്ഷപെടാമെന്നു വിചാരിക്കുന്നതു. അങ്ങിനെതന്നെയാണു നിങ്ങളെക്കുറിച്ചു ഞങ്ങളുടെ പൂൎണ്ണമായ ബോധവും.

യാക്കോ—എന്നാൽ ഞങ്ങളുടെ മോക്ഷ രക്ഷയ്ക്കുള്ള ഞങ്ങളുടെ പ്രയത്നം ഇവയെല്ലാം നിങ്ങൾ പഠിപ്പിക്കുന്ന പ്രകാരമല്ലാ. 'നിനക്കു തന്നത്താൻ നിന്റെ രക്ഷയ്ക്കായി ഒന്നും ചെയ്വാൻ പാടില്ലാ' എന്നാണു ഞങ്ങളുടെ സഭ പഠിപ്പിക്കുന്നതു.

നവീ—എഫേസി. ൨: ൮-ൽ വായിക്കുന്നതുവരെ ഞാൻ സ്വയത്തിൽ ആശ്രയിക്കയും ആശ്രയിക്കാതൊറും ജീവിതം കഴിക്കയും ചെയ്തു. പരിശുദ്ധാത്മാവിന്റെ സാക്ഷ്യം റോമാ. ൮, ൧൬. ഒരുവന്റെ ആത്മാവിൽ ഉണ്ടാകുന്നു എങ്കിൽ അതുതന്നെ ഭാഗ്യം.

യാക്കോ—നിങ്ങളുടെ മനസ്സുതിരിവിനെ സംബന്ധിച്ചു പറഞ്ഞതു ദൈവത്തിങ്കലേക്കുള്ള എന്റെ മനസ്സുതിരിവിനെ ഓൎപ്പിക്കുകയും ആ ഓൎമ്മ എനിക്കു പലവിധത്തിലും ഗുണപ്രദമായി തീരുകയും ചെയ്യുന്നു.

നവീ—യാക്കോബ്യൎക്കു മനസ്സുതിരിവിനെസംബന്ധിച്ചു പറക സാധാരണ ഇല്ലല്ലോ.

യാക്കോ—ഞങ്ങൾ ഞങ്ങളുടെ ദൈവവും ആത്മാക്കളും തമ്മിൽ നടക്കുന്ന കാൎയ്യങ്ങളെ സംബന്ധിച്ചു വൃഥാ സംസാരിക്ക പതിവില്ലാ. അവന്റെ കൃപകളെ കുറിച്ചു സംസാരിക്കുന്നതിനെകാൾ കൃപയ്ക്കനുസരണം പ്രവൃത്തിക്കുന്നതാണു നല്ലതു. മാനസ്സാന്തരത്തിനു നിങ്ങളെപ്പോലെ വല്യ പ്രയാസം ഒന്നും എനിക്കുണ്ടായില്ലാ. ഞാൻ ചെറുപ്പത്തിൽ സത്യവിശ്വാസത്തിൽതന്നെ വളൎത്തപ്പെട്ടു. എന്നാൽ ഏകദേശം യൌവ്വനദശയിൽ വന്നപ്പോഴേക്കു ചീത്ത സംസൎഗ്ഗത്താൽ നാശത്തിലേക്കു വലിക്കപ്പെട്ടു പ്രാൎത്ഥനകളും എല്ലാ നന്മപ്രവൃത്തികളും മുടക്കികളഞ്ഞു എന്നാൽ ദൈവത്തിനു എന്നോടു കരുണയുണ്ടായി ഞാൻ തിരികെ അവങ്കലേക്കു ആകൎഷിക്കപ്പെട്ടു.

നവീ—അതെങ്ങിനെയാണു നടക്കുന്നതു?

യാക്കോ—കുറെ ദിവസങ്ങൾക്കു മുമ്പ യദൃച്ഛയാ ഞാൻ ഒരു പ്രസംഗം കേൾക്കുകയും ആ പ്രസംഗം എന്നെസംബന്ധിച്ചുതന്നെ പറയുന്നു എന്നു എനിക്കു തോന്നുകയും ചെയ്തു. അദ്ദേഹം എന്റെ ആശ്വാസം ഇല്ലായ്മയേയും ദൈവത്തെ അറിയണമെ

ന്നും പാപത്തെ ഉപേക്ഷിക്കണമെന്നും മറ്റും എന്നിൽ ചിലപ്പോൾ അങ്കുരിക്കുന്ന അനുഗ്രഹത്തെ സംബന്ധിച്ചു വ്യക്തമായി പറഞ്ഞു. ഓരോ ദിവസം ചെല്ലുന്തോറും ഇനിക്കു ഓരോ വിധത്തിൽ പ്രയാസങ്ങൾ വൎദ്ധിച്ചു എങ്കിലും എന്നിലുണ്ടായിരുന്ന നിരാശ അശേഷം നീങ്ങി അവന്റെ കൃപയിൽ ഞാൻ അഭയം ചാരി.

നവീ—ഒരിക്കലെങ്കിലും നിങ്ങളുടെ പ്രാസംഗികൻ രക്ഷിതാവിനെ ചൂണ്ടിക്കാണിക്കയൊ അവനിൽ വിശ്വസിക്ക. എന്നാൽ നിരക്ഷിക്കപ്പെടും എന്നും മറ്റുമുള്ള പദങ്ങൾ പറഞ്ഞുതരികയൊ ചെയ്തില്ലെ.

യാക്കോ—അദ്ദേഹം അതു പറഞ്ഞിട്ടു ആവശ്യം ഇല്ല. എന്തെന്നാൽ ഞങ്ങളെല്ലാം ക്രിസ്തുവിനെ കണ്ടവരും അവന്റെ വീണ്ടെടുപ്പിൽ വിശ്വസിച്ചവരും ആകുന്നു. എന്റെ പേൎക്കു വേണ്ടിയുള്ള അവന്റെ കഷ്ടപ്പാടിനെ ഞാൻ ഓൎക്കുംതോറും എന്റെ കഷ്ടതയെക്കുറിച്ചു ഞാൻ വിലാപിച്ചു.

നവീ—എന്നാൽ പാപമോചനത്തെ സംബന്ധിച്ചു ഒരു ഭാഗവും വേദപുസ്തകത്തിൽ നിന്നു കാണുന്നതിനു ശ്രമിച്ചിട്ടില്ലയോ.

യാക്കോ—ഇല്ലാ പിന്നെയൊ മോചനം കിട്ടേണ്ടതു എങ്ങിനെയാണെന്നു ഇനിക്കറിയാം.

നവീ—അതെങ്ങിനെയാണു?

യാക്കോ—പാപമോചനത്തിനു പട്ടക്കാരന്റെ അടുക്കൽ കുമ്പസാരിക്കണം.

നവീ—ഓ! അതാ വരുന്നു! ആത്മാക്കളെ നശിപ്പിക്കുന്ന നിങ്ങളുടെ സഭയിലെ ഒരു മല്ലൻ. എന്തു കഷ്ടം ഒരു പാപിയായ മനുഷ്യനെ ക്രിസ്തുവെന്നു വിചാരിക്കുന്നു. ജീവിക്കുന്നവനായ ആ ദൈവത്തിൽ ആശ്രയിക്കുന്നതിനു പകരം ഒരു മാംസപിണ്ഡത്തിൽ അഭയം വെയ്ക്കുന്നു. ഹാ! നിങ്ങൾക്കു ഒന്നിനൊന്നിനു പ്രയാസങ്ങൾ നേരിടുന്നതിനെപറ്റി, ഹൃദയം സ്ഥിരമായി, കരിങ്കല്ലുപോലിരിക്കുന്നതിനെപറ്റി പിന്നെ എന്തിനാണു അതിശയിക്കുന്നതു.

യാക്കോ—പാപം ചെയ്യാതിരിക്കുന്നതിനു ഉണ്ടാകുന്ന പ്രയാസങ്ങൾ അല്ലാതെ ചെയ്തതിനെ സംബന്ധിച്ചു എന്റെ പൂൎണ്ണ മാനസാന്തരത്തിന്റെ ശേഷം ഒരു കഷ്ടതയും ഉണ്ടായില്ല. പാപബോധം വന്നപ്പോൾ പട്ടക്കാരന്റെ അടുക്കലേക്കു ഓടി എന്റെ കൎത്താവിനെ കുരിശിൽ തറയ്ക്കുന്നതായ ഓരൊ പാപങ്ങളേയും എന്റെ ഓൎമ്മയിൽ വന്നിടത്തോളം അദ്ദേഹത്തിന്റെ അടുക്കൽ പറഞ്ഞു. ആ സമയം അവയെ ഇനി ഒരിക്കലും ചെയ്കയില്ലായെന്നു നിശ്ചയിക്കയും പാപങ്ങളെക്കുറിച്ചു എന്നെ വ്യസനപ്പെടുത്തിയ ആ കൃപാമേലിൽ പാപം ചെയ്യാതെ ഇരിപ്പാൻ തക്കവണ്ണം ഇനിക്കു സഹായിക്കുമെന്നു പൂൎണ്ണമായി വിശ്വസിക്കയും ചെയ്തു.

നവീ—എന്നാൽ മോചനം കിട്ടിയെന്നു എങ്ങിനെയാണു നിങ്ങൾ നിശ്ചയിച്ചതു.

യാക്കോ—പട്ടക്കാരൻ "നിന്റെ പാപങ്ങൾ മോചിക്കപ്പെട്ടു" എന്നു പറഞ്ഞയുടനെ എനിക്കു മോചനം കിട്ടിയെന്നു ഞാൻ അറിഞ്ഞു. ഭാരമുള്ള ഒരു ചുമടു എന്നിൽ നിന്നു നീങ്ങിയതായും എനിക്കു തോന്നി.

നവീ—എന്റെ സാധുവെ! നിങ്ങൾ തന്നെത്താൻ വഞ്ചിക്കപ്പെട്ടുപോയല്ലൊ. പട്ടക്കാരനു നിങ്ങളുടെ പാപങ്ങളെ മോചിപ്പാൻ കഴിയുമെന്നു നിങ്ങൾ വിചാരിച്ചുവല്ലൊ. കുഞ്ഞാടിന്റെ വേഷം ധരിച്ച ചെന്നായ്ക്കളാൽ എത്രയോ ആത്മാക്കൾ വഞ്ചിക്കപ്പെട്ടുപോകുന്നു. എന്താണു സത്യവേദം പഠിപ്പിക്കുന്നതെന്നു വിചാരിക്കണം. "ദൈവത്തിനല്ലാതെ പാപങ്ങളെ മോചിപ്പാൻ ആർക്കു കഴിയും"

യാക്കോ—വേദത്തിൽ എവിടെയാണു അങ്ങിനെ പറയുന്നതു?

നവീ—(പോക്കറ്റിൽ നിന്നു ഒരു പുസ്തകം എടുത്തിട്ടു) ഇവിടെത്തന്നെ ശുദ്ധ ലൂക്കോസിന്റെ സുവിശേഷം ൫-ാം അദ്ധ്യായം ൨൧-ാം വാക്യം.

യാക്കോ—വായിക്കു കേൾക്കട്ടെ.

നവീ—"ദൈവം ഒരുവനല്ലാതെ പാപങ്ങളെ മോചിപ്പാൻ കഴിയുന്നവൻ ആർ" തെളിവായിട്ടല്ലെ കിടക്കുന്നതു. ആർക്കാണു ഇതു മനസ്സിലാകുവാൻ പാടില്ലാത്തതു.

യാക്കോ—അതാരാണു പറഞ്ഞതു? അതു പറയാനുള്ള കാരണം എന്തു? കഥ മുഴുവൻ വായിക്കു.

നവീ—(വാച്ചു എടുത്തുനോക്കുന്നു. പുസ്തകത്തിലോട്ടും ഒന്നു സൂക്ഷിച്ചുനോക്കുന്നു, പിന്നെ) മണി പത്തരയായല്ലൊ പന്ത്രണ്ടു മണിക്കു തുടങ്ങേണ്ടതല്ലെ. എനിക്കു ഉറക്കം വരുന്നു ഒന്നു ഉറങ്ങി വിശ്രമിച്ചിട്ടു ഇനിയും ആകാം.

യാക്കോ—ഓ ആവട്ടെ.

(രണ്ടുപേരും കിടക്കുവാൻ ഭാവിക്കുന്നു).

(ശേഷം അടുത്തതിൽ).

---

## രക്ഷയ്ക്കുള്ള സാക്ഷാൽ മാർഗ്ഗം

(തുടർച്ച)

എല്ലാ കാര്യങ്ങളും വരുവാനുള്ള ഒരു കാലത്തേക്കു രഹസ്യമായി സൂക്ഷിക്കപ്പെട്ടിരിക്കുന്നു. എന്തുകൊണ്ടെന്നാൽ എല്ലാ കാര്യങ്ങളും ദുഷ്ടന്മാർക്കും നീതിമാന്മാർക്കും ഒന്നുപോലെ സംഭവിക്കുന്നു, വെളിപാടുമൂലം തന്റെ പാപങ്ങൾ മോചിക്കപ്പെട്ടിരിക്കുന്നു എന്നു അറിഞ്ഞവനായ ദാവീദുരാജാവു, അപ്രകാരം യാതൊരു വെളിപാടും കിട്ടിയിട്ടില്ലാത്തതായ നവീന നവീകരണക്കാർ വളരെ വ്യത്യാസപ്പെട്ട സ്ഥിതിയിൽ പ്രവൃത്തിച്ചു തന്റെ പാപങ്ങൾക്കായിട്ടു അനേകമായുള്ള ആരാധ

വും ഉണ്ടായിരുന്നു, തന്റെ മേൽ കരുണയുണ്ടായിരിക്കണമെന്നും തന്റെ പാപങ്ങളിൽനിന്നു തന്നെ അധികമായി കഴുകി വെടിപ്പാക്കണമെന്നും (സങ്കീ; ൫൧;) അവൻ ദൈവത്തോടു പ്രാൎത്ഥിച്ചു അവൻ ദൈവത്തിന്റെ സ്വന്ത ഹൃദയപ്രകാരമുള്ള ഒരു മനുഷ്യനുമായിരുന്നു,

രക്ഷയെ പ്രാപിപ്പാനുള്ള നിശ്ചിതവഴി, മിശിഹായാൽ സ്ഥാപിക്കപ്പെടുകയും കാലാവസാനംവരെ എല്ലാവരോടും ഉപദേശിപ്പാൻ ഉദ്യോഗിക്കപ്പെടുകയും വിശ്വസിപ്പാനും അനുസരിപ്പാനും എല്ലാവരോടും കല്പിക്കയും, ചെയ്യിരിക്കുന്നതും സത്യനിലത്തിന്റെ തൂണും, തറക്കെട്ടും, ആയിരിക്കുന്നതും ജീവനുള്ളതും, എപ്പോഴും മിശിഹായ്ക്കു കീഴ്പ്പെട്ടിരിക്കുന്നതും, നമ്മെ തെറ്റിലേക്കു നടത്തുകയില്ലാത്തതുമായ, സഭയാൽ നടത്തപ്പെടുന്നതാകുന്നു, അതു പഠിപ്പിക്കുന്നതിനെ പിന്തുടൎന്നാൽ നാം സ്വൎഗ്ഗവഴിയെക്കുറിച്ചുള്ള സംശയങ്ങളിലും വിഷമങ്ങളിലും നിന്നു സ്വാതന്ത്ര്യപ്പെടുകയും ഉപദേശമാകുന്ന കാറ്റിനാൽ ഉലയപ്പെടാതിരിക്കയും ചെയ്യും, ക്രിസ്തു തന്നെത്താൻ നമ്മോടു സംസാരിക്കുന്നതിനെ കേൾക്കുന്നതുപോലെ ഈ സഭയിൽനിന്നു ക്രിസ്തുവിന്റെ ഉപദേശത്തെ നാം നിശ്ചയമായിട്ടു പഠിക്കും. എന്തുകൊണ്ടെന്നാൽ നിങ്ങളെ കേൾക്കുന്നവൻ എന്നെ കേൾക്കുന്നു എന്നും ഞങ്ങൾ ക്രിസ്തുവിനുവേണ്ടി സ്ഥാനാപതികൾ ആകുന്നുവെന്നും എഴുതപ്പെട്ടിരിക്കുന്നു. സ്വൎഗ്ഗവഴിയെക്കുറിച്ചു തെറ്റിക്കൂടാത്തതും ജീവനുള്ളതുമായ ആധാരത്താൽ നമ്മെ പഠിപ്പിപ്പാൻ കൎത്താവായ ക്രിസ്തുവിനാൽ ഇഹലോകത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന സഭ ഇപ്രകാരമുള്ളതാകുന്നു. ആ സഭയെ കണ്ടുപഠിപ്പാനായി ശ്രമിപ്പാൻ നീ കടപ്പെട്ടവനുമാകുന്നു. എന്നാൽ വൎത്തമാനകാലത്തു സ്ഥിതി ചെയ്യുന്നതായ അനേകസഭകളിൽ ഏതാണു സത്യസഭ എന്നു കണ്ടുപിടിപ്പാൻ പ്രയാസമായി തോന്നിയേക്കാം. എന്നാൽ അതു വളരെ എളുപ്പമാകുന്നു. നാം ചരിത്രപാരായണം ചെയ്യുന്ന പക്ഷം അപ്പോസ്തലകാലംമുതൽ നിലനിന്നു വരുന്നതായ ശു: കാതോലിക്കാസഭയെ കാണുന്നതിനു ഇടയാകും. ശേഷമുള്ളവയെല്ലാം അനേകവൎഷങ്ങൾക്കു പിമ്പു മാനുഷീകത്തിൽ നിന്നു മനുഷ്യരാൽ സ്ഥാപിതമാണെന്നു വെളിവാകും. അപ്രകാരമുള്ളവരുടെ പേരുകളേയും നാം അറിയുന്നു.

മിശിഹാ, വിപരീതത്തിന്റെ ഒഴുക്കുകൾ അതിനെ കുറയ്ക്കാതിരിക്കേണ്ടതിനും പീഡയുടെ കാറ്റുകൾ അതിനെ മൂലനാശം ചെയ്യാതിരിക്കേണ്ടതിനുമായി സുവിശേഷത്തിലെ ബുദ്ധിമാനായ മനുഷ്യനെപോലെ തന്റെ സഭയെ ഒരു പാറമേൽ അടിസ്ഥാനപ്പെടുത്തി. അതു കാലാവസാനംവരെ നിലനില്ക്കുകയും ഒരു കൎത്താവും ഒരു വിശ്വാസവും ആയിരിക്കുന്നപ്രകാരം ഒരു ഇടയനും ഒരു ആട്ടിൻകൂട്ടവുമായി (യോഹ: ൧൦; ൧൬) അതിന്റെ അതിമാനുഷിക ബാന്ധവത്തിൽ സ്ഥിതി ചെയ്തു നിലനിന്നു പോരികയും ചെയ്യുന്നു. കൎത്താവു രക്ഷിക്കപ്പെടുന്നവരെ ദിവസേന സഭയോടു ചേൎത്തുകൊണ്ടുമിരിക്കുന്നു. ആകയാൽ പ്രിയമുള്ളവരെ തന്റെ സഭയിലേക്കു പ്രവേശിച്ചു മിശിഹായെ കൂദാശകൾ വഴിയായി നിങ്ങളുടെ ഹൃദയങ്ങളിൽ ഉൾപ്രവേശിപ്പിച്ചു പാപത്തെ ജയിക്കുന്ന രഹസ്യത്തെ കീഴടക്കുന്നവരായി കൎത്താവിന്റെ സൌജന്യമായ കൃപമൂലം പ്രവൃത്തികളോടുകൂടിയുള്ള വിശ്വാസത്താൽ നീതീകരിക്കപ്പെടുവാനായി കൎത്താവിനോടു പ്രാൎത്ഥിപ്പീൻ.

എന്നു സുറിയാനിക്കാരനായ
റി. വി. ജോൺ.

---

## സുറിയാനിസഭയിലെ നവീകരണം.

ഈ ധനുമാസത്തിലെ താരകയിൽ "സുറിയാനിസഭയിലെ നവീകരണം" എന്ന തലവാചകത്തിൽ അല്ലു തൊമ്മാക്കത്തനാർ അവൎകളുടെയും "യാക്കൊബായ സഭയിലെ നവീകരണം" എന്ന തലവാചകത്തിൽ വി. പി. മാമ്മൻ അവൎകളുടെയും പേരു വച്ചു രണ്ടു പ്രസംഗങ്ങൾ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. ഈ പ്രസംഗങ്ങൾ ആദ്യാവസാനം കൃത്തിക്കപ്പെടുവാൻ തക്കവയാണെങ്കിലും പത്രസ്ഥലദൌൎല്ലഭ്യംമൂലം ചുരുക്കത്തിലെങ്കിലും ചില റിമാൎക്ക് പറയാതെ വിടുകയില്ലുന്നതു

യുക്തമല്ലന്നു വിചാരിച്ചു സ്വല്പം എഴുതുന്നതു പത്രികയിൽ ചെൎക്കണമെന്നപേക്ഷിക്കുന്നു.

൧. സുറിയാനി സഭാചരിത്രം ശരിയായി വായിച്ചിട്ടില്ലാത്ത ഒരാൾ ആണു അയിപ്പു തൊമ്മാകത്തനാർ എന്ന അദ്ദേഹത്തിന്റെ ലിഖിതം ധാരാളം തെളിയിക്കുന്നു. സുറിയാനി സഭാചരിത്രം ഇംഗ്ലീഷമുതലായ പരദേശഭാഷകളിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പുസ്തകങ്ങളിൽനിന്നല്ലാതെ ശരിയായി ഗ്രഹിപ്പാൻ മാൎഗ്ഗമില്ലാത്തസ്ഥിതിക്കു ഇംഗ്ലീഷിന്റെ ഗന്ധംപോലും ഏററിട്ടില്ലാത്ത നമ്മുടെ കത്തനാർ കേട്ടടത്തു കേട്ടു എഴുതുന്നതിൽ തെററിപ്പോകുന്നതു അതിശയമല്ല. ചരിത്രപിശകിനു മൂന്നാലു ദൃഷ്ടാന്തങ്ങൾ ആദ്യമായി പറയാം:

ശെമ്മാശന്മാൎക്കു വൈദികാഭ്യസനം നൽകുന്നതിനും ഇടവകകൾതോറും സഞ്ചരിച്ചു പ്രസംഗിക്കുന്നതിനുമായി മിഷ്യനരിമാരെ അയക്കാമെന്നു വലിയ മാർ ദീവന്നാസ്യോസ "മെത്രാപ്പോലിത്തായുടെ അപേക്ഷാനുസരണം ഡാക്തർ ബുക്കാനാൻ സമ്മതിച്ചു" എന്ന ആദ്യമായി പറഞ്ഞിരിക്കുന്നതുതന്നെ പിശകാണ. മെത്രാപ്പോലിത്താ മിഷ്യനരിമാരെ ആവശ്യപ്പെടുകയൊ വല്ലവരെയും അയക്കണമെന്നു അപേക്ഷിക്കയൊ ചെയ്തതായി ബുക്കാനാൻ പറഞ്ഞിട്ടില്ല. ഇന്ത്യയിൽ റൊമ്മാ സഭയുടെ ശക്തിയെ തടുക്കുന്നതിനു ഇംഗ്ലീഷകാൎക്കു സുറിയാനി സഭയുടെ സഹായവും സഹകരണവും കിട്ടണമെന്നും അതിലേക്കു സുറിയാനിസഭയും ഇംഗ്ലീഷസഭയും തമ്മിൽ ഒരു സഖ്യം ഉണ്ടായാൽ കൊള്ളാമെന്നും ബുക്കാനാൻ ആവശ്യപ്പെടുകയും അംഗ്ലിയാക്കാരുടെ കൈവെപ്പിന്റെ സാധുത്വത്തെക്കുറിച്ചു സംശയംതോന്നിയിട്ടു അതിനു ഇവിടെ വിസമ്മതിക്കയുമാണ ഉണ്ടായതു. അനന്തരം അവരുടെ പട്ടത്വം റൊമ്മാസഭയിൽനിന്നു കിട്ടിയിട്ടുള്ളതും സാധുവായിട്ടുള്ളതുമാണന്നു സായ്പു പറഞ്ഞു ധരിപ്പിച്ചപ്പോൾ "എന്റെ സഭയുടെ നിൎമ്മല ഉപദേശങ്ങളിൽ വല്ലതും മാററം ചെയ്യണമെന്നു ആവശ്യപ്പെടാത്തപക്ഷം മേൽപ്രകാരം ഒരു സഖ്യം ഉണ്ടാകാൻ സമ്മതമാണന്നത്രെ മെത്രാൻ പറഞ്ഞതു. (൧൮൦൭ നവംബർ ൨൭-ലെ ബുക്കാനാന്റെ എഴുത്തു) ഇടവകകൾതോറും സഞ്ചരിച്ചു പ്രസംഗിക്കുന്നതിനും വൈദികാഭ്യസനം നൽകുന്നതിനും മിഷ്യനരിമാരെ അയച്ചുതരണമെന്നു വലിയ മാർ ദീവന്നാസ്യോസ ബുക്കാനാനൊടു ചെയ്ത അപേക്ഷയുടെ പകൎപ്പു തൊമ്മാകത്തനാരുടെ കൈവശമുണ്ടെങ്കിൽ കണ്ടാൽകൊള്ളാം.

ഈ മെത്രാപ്പോലിത്തായുടെ പിൻഗാമിയായ മാർ തൊമ്മാ മെത്രാന്റെ കാലത്താണ മിഷ്യനരിമാർ വന്നുചേൎന്നതു എന്ന 'ജെനറാൾ വികാരി' പറയുന്നതു ഇതിൽ കഷ്ടമായ ഒരു ചരിത്രപിശകാണ. വലിയ മാർ ദീവന്നാസ്യോസ ൧൮൦൮-ൽ മരിച്ചു. അദ്ദേഹത്തിന്റെ പിൻഗാമിയായ ൭-ാം മാർ തൊമ്മാ അടുത്ത ആണ്ടിൽ (൧൮൦൯-ൽ) മരിച്ചു. അദ്ദേഹത്തിന്റെ അനന്തിരവൻ ൮-ാം മാർ തൊമ്മാ ൧൮൧൬-ൽ മരിച്ചു. ആയാണ്ടിൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ മെത്രാനായി. ഇദ്ദേഹത്തിന്റെ കാലത്താണ ആദ്യ മിഷ്യനരിയായ ഫെൻ സായ്പു വന്നതു. ഈ ചരിത്രവും തൊമ്മാകത്തനാരുടെ ചരിത്രവും തമ്മിൽ യോജിപ്പിക്കാൻ പഴയതെല്ലാം മായിച്ചേച്ചു ഒരു പുതിയ ചരിത്രം വേറെ ഉണ്ടാകണം.

കോട്ടയത്തു പഴയ സിമ്മനാരിയിൽ ശെമ്മാശന്മാരെ പഠിപ്പിക്കുന്ന ജോലിയിൽ മിഷ്യനരിമാർ ഏൎപ്പെട്ടിരുന്നു എന്നും ആ കാലത്തു സിമ്മനാരി പണിയിച്ചു എന്നും വികാരിജെനറാൾ പറയുന്നതിന്റെ അൎത്ഥം മനസ്സിലാകുന്നില്ല. കോട്ടയത്തു ഒരു ഊഹസിമ്മനാരിയിൽ ഊഹപഠിത്തം നടത്തികൊണ്ടിരിക്കുന്ന കാലത്തു ആ സിമ്മനാരി പണിയിച്ചു എന്നൊ എന്താണ ഇതിന്റെ അൎത്ഥമെന്നു വായനക്കാർതന്നെ നിശ്ചയിക്കട്ടെ. സിമ്മനാരി പണി തീരുന്നതിനു മുമ്പു ഒരു മിഷ്യനരിയും ഇവിടെ കാൽ ചവുട്ടിയിട്ടില്ലന്നുള്ള ചരിത്രം ഇനിയെങ്കിലും നമ്മുടെ ഈ ചരിത്രനിൎമ്മാതാവു മനസ്സിലാക്കിയാൽ കൊള്ളാം.

പുന്നത്ര മാർ ദീവന്നാസ്യോസിന്റെ അപേക്ഷയനുസരിച്ചു അന്ത്യോഖ്യയിൽനിന്നു അത്താനാസ്യോസ അബ്ദമസീഹ് എന്നൊരുമെത്രാൻ വന്നു എന്നു നമ്മുടെ പുതിയ ചരിത്രകൎത്താവു പറയുന്നു. ഇങ്ങനെ ഒരു മെത്രാന്റെ പേർ ചരിത്രത്തിൽ എങ്ങും ഞാൻ വായിച്ചിട്ടില്ല. പുന്നത്ര മെത്രാച്ചന്റെ എഴുത്തുംപടി കൊ

ല്ലം ൧൦൦൦-മാണ്ടു അത്താനാസ്യോസ അബ്ദൽമ്ശീഹ് എന്നൊരു അന്ത്യോഖ്യാ മെത്രാപ്പോലീത്താ വന്നതായി ചരിത്രം ഉണ്ടു. കത്തനാരുടെ അത്തമസീഗ് ഈ ദെഹമാണെങ്കിൽ ശരിതന്നെ. പരദേശമെത്രാന്മാരെ സ്നേഹസന്തോഷബഹുമാനങ്ങളോടുകൂടെ കൈക്കൊള്ളുക പതിവുണ്ടായിരുന്നതുകൊണ്ടു ഇദ്ദേഹത്തെയും കൈക്കൊണ്ടു എന്നല്ലാതെ അന്ത്യോഖ്യക്ക ഇവിടെ അധികാരമൊന്നും ഇല്ലായിരുന്നു എന്നുകൂടെ നമ്മുടെ വിദ്വാൻ ഒരഭിപ്രായം എടുത്തുപറഞ്ഞിരിക്കുന്നു. ഇതും ഒരു പുതിയ ചരിത്രമാണെന്നു പറയാതിരിപ്പാൻ പാടില്ല. അന്നത്തെ മെത്രാന്മാരൊ അവരുടെ പൂർവന്മാരൊ ഇപ്പോൾ ജീവിച്ചിരുന്നെങ്കിൽ വികാര ജനറാളിന്റെ ഈ അഭിപ്രായം വായിക്കുമ്പോൾ അദ്ദേഹത്തിന്റെ കുപ്പായം കീറി വലിയ മഹറോൻചൊല്ലി ഡിസ്സ്മിസ്സ് ചെയ്തു വിട്ടമായിരുന്നു എന്നു പറവാൻ സംശയമില്ല. എന്തുകൊണ്ടെന്നു ചെച്ചാൽ- നിഖ്യാസുന്നഹദോസിന്റെ നിശ്ചയപ്രകാരം "ക്രിസ്തുസഭയുടെ പൊതുതലവനും കിഴക്കുള്ള എല്ലാ ആട്ടിൻകൂട്ടത്തിന്റെയും ഭരണകർത്താവു"മെന്നു അന്ത്യോഖ്യാ പാത്രിയർക്കീസിനെക്കുറിച്ചു എഴുതിയിരിക്കുന്ന ൪-ാം മാർതോമ്മായും "ഞങ്ങളുടെ തല അന്ത്യോഖ്യാ ആകുന്നു" അവിടത്തെ അനുവാദംകൂടാതെ ഒന്നും ചെയ്യാൻ പാടില്ലെന്നും എഴുതിയിരിക്കുന്ന ൫-ാം മാർ തോമ്മായും "അന്ത്യോഖ്യായുടെ മാർ ഇഗ്നാത്യോസ പാത്രിയർക്കീസിന്റെ അധികാരത്തിൻ കീഴ സ്വാമിഭക്തിയുള്ള യാക്കോബായക്കാർ" എന്നു തങ്ങളെക്കുറിച്ചു മക്കാളിസായ്പിനു എഴുതിയയച്ച ൬-ാം മാർ തോമ്മായും (വലിയ ദിവന്നാസ്യോസ) "മലങ്കരസഭയിടപെട്ട കാര്യങ്ങൾ അന്ത്യോഖിയെ മാർ ഇഗ്നാത്യോസ പാത്രിയർക്കീസിന്റെ കല്പന പ്രകാരം നടത്തപ്പെട്ടുന്നു" എന്നു മദ്രാസ് ഗവമ്മെണ്ടിലെക്കു എഴുതിയയച്ച ൮-ാം മാർ തോമ്മായും "അന്ത്യോഖ്യാ അപ്പൊസ്തോല സിംഹാസനത്തിന്മേൽ ഇരിക്കുന്ന, നമ്മുടെ പിതാവായ മാർ ഇഗ്നാത്യോസു പാത്രിയർക്കീസിന്റെ അധികാരത്തിൻകീഴുള്ള യാക്കോബായ സുറിയാനികളുടെ മെത്രാപ്പോലീത്താ" എന്നു തന്റെ പേർവെച്ചു ചർച്ചമിഷ്യൻസമൂഹത്തിനു എഴുതിയയച്ച പുന്നത്ര ദീവന്നാസ്യോസും ഇപ്പോൾ ജീവിച്ചിരിക്കയായിരുന്നെങ്കിൽ ഈ വികാരി ജെനറാളിന്റെ ചെകിട്ട അവർ പൊടിയാക്കുമെന്നു പറയുന്നതിനു വല്ല സംശയവുമുണ്ടോ? (മക്കൻസിയുടെ പുസ്തകം ൮൬, ൮൭. ഹൌ ചരിത്രം ൨. ൩൯൧ എതെറിഡ്ജ ചരിത്രം ൧൩൦. ൧൮൨൮-ലെ മിഷ്യനറി രജിസ്റ്റർ ൩൩൧. മുതലായവ നോക്കുക)

വികാരിജെനറാൾക്കു കിട്ടിയ പിന്നത്തെ ചരിത്ര അറിവു ൧൦൦൦-മാണ്ടത്തെ അബ്ദംശീഹ് മെത്രാപ്പോലീത്തായെയും നാട്ടുമെത്രാനെയും തമ്മിൽ ഇടവഴികൽ പീലിപ്പോസു കശ്ശീശാ കൂട്ടിപ്പിടിപ്പിച്ചു എന്നാകുന്നു. ഇതും ഒരു പുതിയ ചരിത്രമാണ്. നാട്ടുമെത്രാന്മാരെ തള്ളിച്ചിട്ടു ശീമമെത്രാനെ സ്വീകരിപ്പാൻ ജനങ്ങൾ തയാറാണെന്നു ബാവയോടും അന്ത്യോഖ്യാക്കാക്കധികാരമുണ്ടെന്നു പറഞ്ഞു പരദേശമെത്രാൻ അധികാരം കവരുവാൻ പോകുന്നു എന്നു നാട്ടുമെത്രാനോടും ടി. കശ്ശീശാ പറഞ്ഞു അവരെ തമ്മിൽ കൂട്ടിപ്പിടിപ്പിച്ചു എന്നും അതിനാൽ മെത്രാന്മാർ തമ്മിൽ കൂടി കണ്ടപ്പോൾ തമ്മിൽ കലശലുണ്ടാകുവാൻ തക്കവണ്ണമായി എന്നുമാണ കത്തനാർ പറയുന്ന കഥ. എന്നാൽ ചരിത്രത്തിൽ കാണുന്നതു ഇങ്ങനെ ഒന്നുമല്ല. പരദേശക്കാരൻ മാർ അത്താനാസ്യോസു വന്ന ഉടൻ നാട്ടു മെത്രാന്മാർ പള്ളികൾക്കു കല്പന അയച്ചു ൧൮൨൫ ഡിസംബർ ൨൯.ാം നു കോട്ടയത്തു ഒരു പൊതുയോഗം കൂട്ടി എന്നും ഈ യോഗത്തിൽ ബാവായുടെ സ്ഥാതിക്കോൻ വായിച്ചു അദ്ദേഹത്തെ മലങ്കരയുടെ ന്യായമായ മെത്രാപ്പോലീത്തായായി പള്ളിക്കാരും നാട്ടു മെത്രാന്മാരും കൂടി കൈക്കൊണ്ടു എന്നും ആകുന്നു. (ഹീബർ ബിഷൊപ്പിന്റെ ചാപ്ലെന്റെ എഴുത്തു നോക്കുക) ഈ ചരിത്രംകൊണ്ടു കാണുന്നതു, ബാവാ വന്നയുടൻ നാട്ടുമെത്രാന്മാരുമായി കാണുകയും അവർ കല്പനയയച്ചു യോഗം കൂട്ടി ബാവായെ മലങ്കരെ മെത്രാനായി അംഗീകരിക്കയും ചെയ്തു എന്നാകുന്നു. കൂട്ടിപിടിപ്പിക്കയും യാത്ര പറയാതെ പിരികയും ചെയ്തു എന്നുള്ള കഥയ്ക്കു ആധാരം എഴുത്തുകാരന്റെ മനോരാജ്യം മാത്രമാണ. നാട്ടുമെത്രാന്മാരും ശീമബാവായും തമ്മിൽ പിന്നീട്ട പിണക്കമുണ്ടായി എങ്കിലും അതിനു കാരണം ബാവായുടെ സാന്നിദ്ധ്യം മിഷ്യനറിമാരുടെ ഉദ്ദെശസാദ്ധ്യത്തിനു തടസ്സമായി വരുമെന്നുള്ള ഭയംകൊണ്ടു അ

വരിൽനിന്നുണ്ടായതാണെന്നു പ്രസിദ്ധമായിരിക്കുമ്പോൾ അതുകളെല്ലാം മറച്ചു ഇല്ലാത്ത ഒരു കെട്ടുകഥ സൃഷ്ടിച്ചുണ്ടാക്കാൻ തൊമ്മാകത്തനാൎക്കുണ്ടായ വാസന നവീകരണത്തിന്റെ ഫലമെന്നല്ലാതെ മറെറാന്നും പറവാനില്ല. പീലിപ്പൊസു കശീശാ, കോനാട്ടു അബ്രാഹം മല്പാൻ, പാലക്കുന്നത്തു അബ്രാഹം കത്തനാർ മുതലായ പല പട്ടക്കാർ ബാവായുടെ കക്ഷിയിലും നാട്ടുമെത്രാന്മാൎക്കു എതിരായും നിന്നിരുന്നു എന്നും അതുമൂലം ഇവർ തടവിൽ ഇരിക്കേണ്ടിവന്നു എന്നും മറ്റും ചരിത്രം ഇരിക്കുമ്പോൾ എതൃകക്ഷിയിൽ തലവനായിരിക്കുന്ന ഒരു കശീശായുടെ ദുൎഗ്ഗുണദോഷം അന്നും പിന്നീടും നാട്ടുമെത്രാനിൽ ഫലിച്ചു എന്നു സ്ഥാപിക്കാൻ എത്ര വളച്ചുകെട്ടിപ്പറഞ്ഞാലും ചെല്ലാത്തകതല്ലന്നു സ്പഷ്ടമാകുന്നു. പരദേശബാവാ തിരിച്ചുപോയശേഷം അദ്ദേഹത്തെ കയററി അയച്ചതു മിഷ്യനറിമാരുടെ ശ്രമംകൊണ്ടാണെന്നും • മറ്റും എഴുത്തുകൾ ചെന്നതിനാൽ മിഷ്യനറിമാൎക്കു ഇതിൽ വല്ല സംബന്ധവുമുണ്ടോ എന്ന വിചാരണ ചെയ്യാനായി നാമുയെൽ ലാബ്രിക്ക എന്നൊരു പാദ്രി ഇവിടെ വരികയും മിഷ്യനറിമാരെ കുററപ്പെടുത്തി ടി. പീലിപ്പൊസ കശീശാ മൊഴി കൊടുക്കയും ചെയ്തതായി രേഖയുണ്ടു. ഇങ്ങനെ മിഷ്യനറിമാൎക്കും പരമശത്രുവായിരുന്ന ആ കശീശായുടെ ദുൎഗ്ഗുണദോഷത്താൽ മിഷ്യനറിമാർ പിന്നീടു ചേപ്പാട്ടു മെത്രാച്ചനുമായി പിണങ്ങി എന്നു സ്ഥാപിക്കാൻ വികാരിജെനറാൾ ശ്രമിച്ചാൽ എങ്ങിനെ സാധിക്കും. ചരിത്രത്തിലും പുരാണത്തിലും കേട്ടുകേൾവിപോലുമില്ലാത്ത ഈ വിധം കെട്ടുകഥകളെ സൃഷ്ടിച്ചുണ്ടാക്കി സാധുക്കളായ വായനക്കാരെ കബളിപ്പിക്കാൻ ശ്രമിക്കുന്നതു ജനിപ്പിച്ച തന്തയെ വടിപ്രയോഗംകൊണ്ടു സുശീലം പഠിപ്പിക്കയും സ്വന്തമക്കളുടെ അടിയേററിട്ടും മൎയ്യാദ പഠിക്കാതിരിക്കയും ചെയ്യുന്ന ആഭാസന്മാൎക്കു മാത്രം ചേരുന്ന പ്രവൃത്തിയാണ. അല്ലാതെ വികാരി ജെനറാൾ എന്നുള്ള ഉന്നതപ്പേരു ധരിച്ചിരിക്കുന്നവൎക്കു ഇതു ഒരുവിധത്തിലും യുക്തമല്ല.

ഇങ്ങനെ തൊമ്മാകത്തനാരുടെ ഉപന്യാസം ആപാദചൂഡം അബദ്ധങ്ങളും ചരിത്രവിരുദ്ധങ്ങളും ആണെന്നു പ്രത്യക്ഷമാകുന്നു. ശരിയായ ചരിത്രം എടുത്താൽ നവീകരണം സ്ഥാപിക്കാൻ കഴികയില്ല. അതിനാൽ ചരിത്രം സൃഷ്ടിക്കാമെന്നാണ മൂപ്പരു നിശ്ചയിച്ചതു. ഒരു കാൎയ്യത്തിൽ ഈ വിദ്വാനു ബുദ്ധി ചെന്നില്ല. നൊണ്ടിയുടെ പണയത്ഥം കൊടുക്കാതെ പണയവസ്തു ഒഴിപ്പിച്ചതുപോലെ ചരിത്രമെഴുതുന്നതു ഒരു നിഷ്പ്രയാസകാൎയ്യമാണന്നാണ ഈയാൾ വിചാരിച്ചുപോയതു.

൨ മിസ്റ്റർ വി. പി. മാമ്മൻ, ബി. എ. എന്ന രണ്ടക്ഷരം തന്റെ പേരോടു കൂട്ടിച്ചേൎത്തിട്ടുള്ള ആൾ ആണെങ്കിലും അദ്ദേഹം ബി. എ-ക്കു എടുത്തിട്ടുള്ള വിഷയം സുറിയാനി സഭാചരിത്രമൊ വൈദികശാസ്ത്രമൊ അല്ലാഞ്ഞതിനാൽ ബി. എ. ക്ലാസിൽവച്ചു കിട്ടിയ ജ്ഞാനം കൊണ്ടു യാക്കോബായക്കാരെക്കുറിച്ചു ഒരുപന്യാസം എഴുതികളയാമെന്നു നിശ്ചയിച്ചതു കുറച്ചു സാഹസമായിപ്പോയി എന്നു അദ്ദേഹത്തിന്റെ പ്രസംഗത്തിൽ നിന്നു അനുമാനിക്കേണ്ടിയിരിക്കുന്നു. അദ്ദേഹം ചേൎന്നിരിക്കുന്ന സംഘത്തെ "നവീകരണം" എന്നു യാക്കോബ്യർ പറയുന്നതു നിന്ദാസൂചകമാണെന്നാണു ആദ്യമെ ആ മഹാൻ പ്രസ്താവിച്ചിരിക്കുന്നതു. "മാർ തൊമ്മാസമുദായം" എന്നുള്ള പേർ പത്തുപന്ത്രണ്ടു വഷത്തിനിപ്പുറം ഈ കൂട്ടർ നൂതനമായി എടുത്തിട്ടുള്ളതാണെന്നു ഇപ്പോൾ ജീവിച്ചിരിക്കുന്ന ഏവൎക്കും അറിയാം. ബിഷോപ്പു ഗിൽ അവർകൾ അടുത്ത കാലത്തു എഴുതിയിരിക്കുന്നതുപോലെ "ഇവർ ൩൦ വഷത്തിനുപിമ്പു യാക്കോബായ സഭയിൽ നിന്നു പിരിഞ്ഞവരാണെന്നു"ള്ളതിനു ആൎക്കെങ്കിലും തൎക്കമുണ്ടോ? ൧൦൩൯-ാമാണ്ടിടയ്ക്കു ഇവർ സുറിയാനിസഭ അല്ലെങ്കിൽ യാക്കോബായ സഭ എന്നുള്ള പേരിൽ അന്തൎഭവിച്ചവരായിരുന്നു എന്നു അന്നത്തെ ഇവരുടെ തലവൻ കോട്ടിൽ സത്യത്തിന്മേൽ മൊഴി കൊടുത്തിട്ടുണ്ടു. ൧൦൩൨-ാമാണ്ടിടയ്ക്കു ഒരു നവീകരണ പരസ്യം ഇവർ പ്രസിദ്ധപ്പെടുത്തിയതിനു പിമ്പു പത്തുപന്ത്രണ്ടു വഷത്തോളം ഇവർ തങ്ങളെക്കുറിച്ചു തന്നെ വിളിച്ചുവന്ന പേർ "നവീകരണ"സഭ എന്നായിരുന്നു. മിഷ്യനറിമാർ മുതലായ ഇവരുടെ ചെങ്ങാതിമാർ ഇന്നും ഇവരെക്കുറിച്ചു പറകയും എഴുതുകയും ചെയ്യുന്നതു

“നവീകരണ” സുറിയാനിക്കാർ എന്നാകുന്നു. നവീകരണക്കാർ തങ്ങളെക്കുറിച്ചു പ്രശംസയായി പ്രയോഗിച്ച ആ സംജ്ഞതന്നെ, സുറിയാനിക്കാരായ നാം ഇവരെക്കുറിച്ചു പറഞ്ഞാൽ അതു നിന്ദാസൂചകമാകുന്ന സൂത്രം മനസ്സിലാകുന്നില്ല. ആ പേർ എടുത്തതു അബദ്ധമായിപ്പോയി എന്നു കുറച്ചുനാളായി അവർക്കു തോന്നി വേറൊരു നാമം കവർച്ച ചെയ്യുമ്പോൾ അതിനൊപ്പിച്ചു സുറിയാനിക്കാരും തുള്ളാൻ തയാറില്ലെന്നേ ഉള്ളു.

മിസ്റ്റർ മാമ്മൻ ഇപ്പോൾ കൊണ്ടുവന്നിരിക്കുന്ന യുക്തി യാക്കോബ്യരും നവീകരണക്കാരെ പിന്തുടൎന്ന നവീകരിച്ചുവരുന്നു എന്നാകുന്നു. എന്നുവച്ചാൽ യാക്കോബ്യർ നിന്ദയായി വിചാരിക്കുന്ന നവീകരണം യാക്കോബ്യർ തന്നെ സ്വീകരിക്കുന്നു എന്നത്രെ. നവീകരണം അല്ലെങ്കിൽ പരിഷ്കാരം എന്നു പറയുന്നതെല്ലാം അബദ്ധമാണെന്നൊ നവീകരണം ഒരു തരത്തിലും പാടില്ലെന്നൊ യാക്കോബ്യർ വിചാരിക്കുന്നതായി ഒരു തെറ്റായ അടിസ്ഥാനത്തിന്മേൽ ആണ മിസ്റ്റർ മാമ്മൻ പ്രസംഗം ആരംഭിച്ചിരിക്കുന്നതെന്നു കാണുന്നു. മതസംബന്ധമായ നടപടികളിൽ കാലാനുരൂപങ്ങളായ മാറ്റങ്ങൾ ആവശ്യമില്ലെന്നു പറയുന്ന വല്ല സഭയും ലോകത്തിൽ ഉണ്ടോ എന്നു എനിക്കു സംശയമാണ. ഇളേടം മൂഢന്മാർ എന്നു പ്രൊട്ടസ്റ്റാൻറുകാർ വിചാരിക്കുന്നതു റോമ്മാക്കാരെക്കുറിച്ചാണല്ലൊ. ൧൮-ാം നൂറ്റാണ്ടിലും ൨൦-ാം നൂറ്റാണ്ടിലും റോമ്മാസഭ ഒരേ സ്ഥിതിയാൽ ഇരിക്കയാണൊ? ത്രെൻറസ്സുനാദോസു എത്രയെല്ലാം സംഗതികളിൽ പരിഷ്കാരങ്ങൾ ഏർപ്പെടുത്തി? ഇതു വല്ലതും മിസ്റ്റർ മാമ്മൻ ആലോചിച്ചിട്ടുണ്ടൊ? നവീകരണത്തിൻെറ ആക്ഷേപം നവീകരണം എന്ന വാക്കിൽ അല്ലാ നവീകരിക്കപ്പെടുന്ന വിഷയങ്ങളുടെ അതിരിലാണ ഇരിക്കുന്നതെന്നു അദ്ദേഹം ബി. ഏ. പാസായിട്ടും മനസ്സിലാക്കിയിട്ടില്ലെങ്കിൽ അതൊരു ആശ്ചര്യംതന്നെ. ഒരു സഭയുടെ ഉപദേശങ്ങൾ നവീകരിക്കത്തക്കവയല്ല. ആചാരമര്യാദകൾ കാലാനുരൂപം നവീകരിക്കപ്പെടാവുന്നവയാണ എന്നത്രെ എല്ലാക്കൂട്ടരും ഉപദേശിക്കുന്നതു. നമ്മുടെ മാമ്മൻ ഉൾപ്പെട്ട സംഘക്കാരുടെ നവീകരണത്തിനുള്ള ആക്ഷേപം അവർ ഉപദേശവിഷയങ്ങളിൽ അപ്പോസ്തോലന്മാരുടെയും അപ്പോസ്തോല സഭയുടേയും ഉപദേശങ്ങളെ നശിപ്പിച്ചു കാതോലിക്കായും ശ്ലീഹായുമടുത്ത സത്യസഭയുടെ സാക്ഷാൽ ഉപദേശങ്ങൾക്കു പ്രതികൂലങ്ങളായ ദുരുപദേശങ്ങളെ നടപ്പാക്കുന്നു എന്നുള്ളതാകുന്നു. സുറിയാനിപൊരുൾ തിരിച്ചു ചൊല്ലാൻ ഒരു കാലത്തു കഴിഞ്ഞില്ലെന്നു വച്ചു പിൻകാലത്തു തർജ്ജമ ചെയ്യുതുകൊണ്ടോ, പണ്ടു പ്രസംഗിക്കാൻ പട്ടക്കാർക്കു അഭ്യസിച്ചില്ലാഞ്ഞു എങ്കിലും ഇന്നു അറിവുള്ളവർ ഉണ്ടായപ്പോൾ പ്രസംഗിച്ചതുകൊണ്ടോ “ദൈവൊ” എന്ന സുറിയാനി പദത്തിൽനിന്നു “ദൈവം” എന്ന മലയാള പദം ഉത്ഭവിച്ചു എന്നു ഒരു കാലത്തു ഒരാൾ തെറ്റിദ്ധരിച്ചതുകൊണ്ടു “ദൈവം” എന്ന വാക്കിനു ഹറാം പറഞ്ഞെന്നുവച്ചു ഇപ്പോൾ ആ പദം ധാരാളം ഉപയോഗിക്കുന്നതുകൊണ്ടോ യാക്കോബായക്കാരുടെ നവീകരണത്തെ നവീകരണക്കാരുടേതിനോടു താരതമ്യപ്പെടുത്താമെന്നു അഭിപ്രായപ്പെടുവാൻ ഒരു ബി. ഏ. കാരൻ പുറപ്പെട്ടതു ആലോചിക്കുമ്പോൾ ഈ വിദ്വാൻെറ മനസ്സിനെ വികാസപ്പെടുത്തുവാൻ അയാളുടെ വിദ്യ ഒട്ടും സഹായിച്ചിട്ടില്ലെന്നു അഭിപ്രായപ്പെടേണ്ടിയിരിക്കുന്നു.

പാലക്കുന്നത്തു അബ്രാഹം മല്പാൻെറ നവീകരണത്തിൽ പലതും യാക്കോബ്യർ ഇന്നു സ്വീകരിച്ചിരിക്കുന്നു എന്നു മിസ്റ്റർ മാമ്മൻ വാദിക്കുന്നു. അതിലേക്കു യാക്കോബായക്കാരിൽ പലരും മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥനയെ ഉപേക്ഷിച്ചിരിക്കുന്നു എന്നും കുർബ്ബാന രണ്ടായി കൊടുക്കുന്നതിനെ നീതീകരിക്കുന്നു എന്നും മറ്റും ചില ദൃഷ്ടാന്തങ്ങളും പറയുന്നുണ്ടു. യാക്കോബ്യരാരും ഇങ്ങനെ വിശ്വസിക്കുന്നതായി ഞാൻ അറിയുന്നില്ല. ഉണ്ടെങ്കിൽ അവർ സാക്ഷാൽ യാക്കോബ്യർ അല്ലെന്നു തീർച്ചയായി പറയാം. അബ്രാഹം മല്പാൻെറ നവീകരണത്തിൽ സർവ്വപ്രധാനമായിരുന്നതു തക്സാ തിരുത്തൽ ആണ. യാക്കോബായ പട്ടക്കാരിൽ ആരെല്ലാമാണ ഈ തക്സാ ഉപയോഗിക്കുന്നതെന്നു കേട്ടാൽ കൊള്ളാം. ഒരുവേള മിസ്റ്റർ മാമ്മൻ പറയുന്നതെല്ലാം ശരിയാണെന്നു തന്നെയിരിക്കട്ടെ.

എല്ലാ സഭകളിലും ഒററയൊററ ആളുകൾക്കു ഓരോ സംഗതിയിൽ അഭിപ്രായ

ഭേദം വരാം. മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥനയെക്കുറിച്ചു എൻസൈക്ലോപീഡിയായിൽ വളരെ കേമമായി പറഞ്ഞിരിക്കുന്നതു വായിച്ചതിൽ പിന്നെ അതിൽ തനിക്കു വിശ്വാസമുണ്ടായിരിക്കുന്നു എന്നു നവീകരണസഭയിൽ നില്ക്കുന്ന ഒരു വക്കീൽ ഈയിടെ എന്നോടു പറകയുണ്ടായി. ഇങ്ങനെ അഭിപ്രായമാററം ഓരോരുത്തൎക്കു വരാം. കാലം ചെയ്ത പാത്രിയൎക്കീസു ബാവാ തിരുമനസ്സുകൊണ്ടു ഇവിടെ എഴുന്നെള്ളിയപ്പോൾ ആചാരമൎയ്യാദകളിൽ പല പരിഷ്കാരങ്ങൾ ഏൎപ്പെടുത്തി. അവയിൽ പലതും നവീകരണക്കാർ കണ്ടുപഠിച്ചിരിക്കുന്നു എന്നു പറയാം. ദൃഷ്ടാന്തമായി ഇപ്പോൾ നവീകരണക്കാരിൽ മേൽമീശക്കാർ എത്രയുണ്ടു? ഉടുപ്പു ധരിക്കുന്നവർ എത്ര? വിവാഹസമയം നിലയങ്കി ധരിക്കുന്ന മണവാട്ടികൾ എത്ര? കൎമ്മാചാരസംബന്ധമായി പറഞ്ഞാൽ വലിയനോമ്പിന്റെ മൂന്നാം ദിവസമുള്ള കരിശുവര ശുശ്രൂഷ ബാവാ നിൎത്തലാക്കിയതിനെ അനുകരിച്ചു നവീകരണക്കാർ നിൎത്തലാക്കിയില്ലയൊ. യാക്കോബായക്കാൎക്കു ആവശ്യമെന്നും നവീകരണക്കാൎക്കു മൂഢതയെന്നും തോന്നിയിരിക്കുന്ന കമ്പിടീൽ പോലെ കഷ്ടാനുഭവ ആഴ്ചയിൽ കാൎത്തികപ്പള്ളിയിൽവച്ചു സല്പ്രാൻ ദിബ്ബന്ധിച്ചു നടത്തിയില്ലയൊ. ഈ ദൃഷ്ടാന്തങ്ങളെ വച്ചുംകൊണ്ടു നവീകരണക്കാർ യാക്കോബായക്കാരെ പകൎത്തുന്നു എന്നു ഞങ്ങൾ പറയുന്നപക്ഷം അത്രത്തോളമെ മിസ്റ്റർ മാമ്മന്റെ യുക്തിയ്ക്കും ശക്തിയുള്ളു.

യാക്കോബ്യരും നവീകരണക്കാരും ഒന്നായി യോജിച്ചു പ്രവൃത്തിക്കാവുന്ന ഒരു കാലം വരുമെന്നു മിസ്റ്റർ മാമ്മൻ ആശിക്കുന്നതായി പറയുന്നു. ഇതു യാക്കോബ്യൎക്കു ഉള്ള ഒരാശയും വിശ്വാസവുമാണു. പക്ഷെ മാമ്മൻ വിചാരിക്കുന്നതുപോലെ യാക്കോബ്യർ നവീകരണക്കാരായിട്ടല്ല, നവീകരണക്കാർ യാക്കോബ്യരായിട്ടത്രെ എന്നാണു ഞങ്ങളുടെ ആശ. ഇത്രത്തോളമുള്ള ഭേദത്തോടുകൂടെ മിസ്റ്റർ മാമ്മന്റെ ആശംസയിൽ ഞാനും പങ്കുകൊള്ളുന്നു.

എ. സി.

---

പരുമല സിമ്മനാരി വക ൧൦൮൭-ാ ചിങ്ങം ൧-ാംനു മുതൽ കൎക്കടകം ൩൨-ാംനു വരെ ഒരാണ്ടത്തെ വരവു ചിലവുകളുടെ

## തിരട്ടു.

൧൦൮൭ തുലാം ൧൯-ാംനു-ലെ (സ്പീക്ക് യോഗത്തിൽ വായിച്ചതു)

| (പണം വരവു വിവരം) | രൂ | ച | കാ |
|---|---|---|---|
| ൧. ആഴ്ചതോറും എടുക്കുന്ന ഭണ്ഡാര വരവു | ൨൫൦൪ | ,, | ,, |
| ൨. തുലാമാസം ൨൦-ാം നു-ലെ നടവരവു | ൧൨൯൦ | ൮ | ൧൩ |
| ൩. മാമോദീസാ, കല്യാണം, മൂന്നുമേൽകുൎബ്ബാനയും പട്ടക്കാൎക്കു കൊടുക്കുന്നതു നീക്കിയുള്ള അംശം, കാണാനേൎച്ച മുതലായ വയും. | | | |
| ൪. സിമ്മനാരിപ്പുരയിടങ്ങളിലെ നാളികേരം വിററു വരവു. | ൩൦൮ | ൨൩ | ൬ |
| ൫. ആടു, കാള മുതലായി നേൎച്ചവന്നതു വിററുവരവു | ൨൫൯ | ൦ | ൧൫ |
| ൬. കതിനാക്കൂലി വരവു | ൧൬ | ൨൨ | ൦ |
| ൭. പലിശ വരവു | ൩ | ൧൩ | ൮ |
| (ടി. ഇനം ൭-ൽ ആകെ വരവു. ൪൫൫. ൨൨. ൧൨.) | ൧൬൮ | ൧൧ | ൨ |
| ൮. നടക്കു ഇറ്റുവന്ന ചിട്ടി ഒന്നുക്കു പലിശവീതം തള്ളി വരവു. | | | |
| | ൨൯൫ | ,, | ,, |

 

| | | രൂ. | ച. | കാ |
|---|---|---|---|---|
| ൯. | കമുക് മുതലായ സാമാനങ്ങൾ വിററുവരവു | ൫ | ൧൫ | ൮ |
| ൧൦. | ചിലവെഴുതിയതിൽ തിരിച്ചുവരവു | ൩ | ൨൫ | ൧൨ |
| ൧൧. | മുൻതിരട്ടുംപടി വായിപ്പകൊടുത്തിരുന്നതു തിരിച്ചു വരവു. | ൧൫൦ | ,, | ,, |
| ൧൨. | തന്നാണ്ടിൽ കടംവാങ്ങിച്ചു വരവു | ൪൫൦ | ,, | ,, |
| ൧൩. | മുൻതിരട്ടുംപടി നീക്കി ഇരിപ്പു | ൧൯ | ൨൪ | ൯ |
| | (ടി. ഇനം ൧൩-ൽ ആകെവരവു ൩൫൮൧. ൮. ൧൩) | | | |
| | വകരണ്ടിൽ ഇനം പതിമൂന്നിൽ ആകെ വരവു. | ൮൧൩൨ | ൩. | ൧ |

(ചിലവു വിവരം)

| | | രൂ. | ച. | കാ |
|---|---|---|---|---|
| ൧ | മെഴുകുതിരി, വീഞ്ഞു, റൊള്ളം, വിരി മുതലായ പള്ളിച്ചിലവു. | ൮൪ | ൨൩. | ൮ |
| ൨ | കരം, വ്യവഹാരം, ചിട്ടി ഉടമ്പടിയ്ക്കുള്ള റജിസ്തർ ചിലവു മുതലായവ. | ൧൦൮ | ൯ | ൪ |
| ൩ | സിമ്മനാരിയിലെ നിത്യച്ചിലവു. മൂന്നിന്മേൽകഞ്ഞാനയുടെ കഞ്ഞിക്കുള്ള ചിലവു, വിളക്കുവെപ്പു, സ്റ്റാമ്പു, അലക്കുക്രുലി മുതലായവ. | ൩൦൪ | ൧൪ | ൦ |
| ൪ | തുലാമാസം ൨൦-ാംനു-ലെ വെടികെട്ടു, അടിയന്തിരച്ചിരവു മുതലായവ. | ൨൯൦ | ൨൩ | ൨ |
| ൫ | നെല്ലും അരിയും വിലയ്ക്കു വാങ്ങിച്ചതിനു | ൨൪ | ൧ | ൪ |
| ൬ | ശമ്പളച്ചിലവു | ൯൨ | ൧൩ | ൮ |
| ൭ | മെത്രാച്ചന്മാരുടെയും, റമ്പാച്ചന്മാരുടെയും യാത്രച്ചിലവു. | ൨൮ | ൧൬ | ൮ |
| ൮ | റമ്പാച്ചന്മാർക്കും മററും കുപ്പായശീല മുതലായതിനു | ൩൫ | ൨൫ | ൧൧ |
| ൯ | മെത്രാച്ചന്മാർ പററു | ൧൦൦ | ൧൪ | ൦ |
| ൧൦ | പുരയിടശ്രമം, മണ്ണിറക്കി ചിറ കിളത്തുക മുതലായതിനു. | ൪൬ | ൧൮ | ൦ |
| ൧൧ | വിളക്കു, പന്തിപ്പൽപ്പാ, നാഴികമണി, ഭരണി മുതലായ സാമാനങ്ങൾക്കും, ഓലമേച്ചിൽ, കടത്തുവള്ളക്രുലി മുതലായതിനും ക്രുടി. | ൭൨ | ൫ | ൯ |
| ൧൨ | പണിക്കരു ശെമ്മാശ്ശന്റെ പഠിതം വക ചിലവു | ൩൭൫ | ൧൨ | ൧൫ |
| ൧൩ | കയ്യൻ ശെമ്മാശ്ശന്റെ പഠിതം വക ചിലവു | ൧൨ | ,, | ,, |
| ൧൪ | ദാനം, ചില്ലറ ധമ്മം മുതലായതിനു | ൮൭ | ൧൨ | ൮ |
| ൧൫ | ചെറിയ വെള്ളിക്കുരിശു തീത്തതിന്റെ പണിക്രുലി, കുളിപ്പുരയുടെ പണി മുതലായതിനു | ൬൫ | ൨൧ | ൦ |
| ൧൬ | ൨൦.ാംനു-ലെ ഭണ്ഡാരവരവു രണ്ടാമതു എണ്ണിതിട്ടപ്പെടുത്തിയതിൽ കുറവു കണ്ടതു. | ൧൮ | ൧൫ | ൧൧ |
| ൧൭ | മുൻ തിരട്ടിൻ പ്രകാരമുള്ള കടത്തിൽ കൊടുത്തു വീട്ടിയതു. | ൧൪൮൫ | ൨൨ | ൧൫ |
| | (ടി. ഇനം ൧൭-ൽ ആകെച്ചിലവു. ൩൨൩൩. ൨൧. ൭) | | | |
| ൧൮ | ഒററിയാധാര പ്രകാരവും പണയാധാര പ്രകാരവും വസ്തുവിന്മേൽ കൊടുത്തതു. (അവയ്ക്കുള്ള റജിസ്തർ ചിലവു മുതലായതുൾപ്പടെ) | ൨൯൫൮ | ൧൩ | ൪ |
| ൧൯ | ചിട്ടികൾക്കു വച്ചതു | ൮൭൮ | ൯ | ൧൨ |
| ൨൦ | കടം കൊടുത്തതു | ൭൯൩ | ൧൨ | ൧൩ |
| ൨൧ | കൊച്ചീക്കാശു, അരപ്പണം മുതലായതു മാറാൻ വച്ചിരിക്കുന്നതു. | ൭൭ | ൫ | ൭ |

| | | രൂ | ച | കാ |
|---|---|---|---|---|
| | (ടി ഇനം ൪-ൽ ആകെച്ചിലവു. ൪൭൦൭. ൧൨. ൧൨) | | | |
| | വക രണ്ടിൽ ഇനം ൨൧-ൽ ആകെ ചിലവു. | ൭൯൪൧ | ൫ | ൧൧ |
| | നീക്കി രൊക്കം ഇരിപ്പു. | ൧൯൦ | ൨൫ | ൧൪ |
| | (സ്ലൂഹാദയ വക തിരട്ടു) | | | |
| | (വരവു വിവരം) | | | |
| ൧ | ഒററകുർബ്ബാനയ്ക്കുവരവു (പടികാക്കു കൊടുത്തതുനീക്കി) | ൧൨൦൪ | ൨൩ | ൨ |
| ൨ | ആണ്ടുതോറും പലിശകൊണ്ടു ഓരോ കുർബ്ബാന ചൊല്ലാൻ തക്കവണ്ണം ൪- പേർ പത്തുപ്പത്തു രൂപായും ഒരാൾ ൧൪. രൂപായുമായി ആകെ പേർ ൫.ൽ നിന്നും വരവു. | ൫൪ | ,, | ,, |
| ൩ | പണമായി പലിശ വരവു | ൨൨൪ | ൧൭ | ൪ |
| | (ടി. ഇനം ൩.ൽ ആകെവരവു ൧൪൮൩. ൧൧. ൧൪) | | | |
| ൪ | മുൻ തിരട്ടിൻപടി പണയാധാരത്തിന്മേൽ കൊടുത്തിരുന്നതു തിരിച്ചുവരവു. | ൭൦൨ | ൩ | ,, |
| ൫ | സിമ്മനാരിച്ചിലവിലേക്കു വായിപ്പ എടുത്തിരുന്നതു തിരിച്ചുവരവു | ൧൩൭൮ | ൨൨ | ൧൫ |
| ൬ | ബാങ്കിലും മററും പലിശയ്ക്കു കൊടുത്തിരുന്നതിൽ തിരിച്ചുവരവു. | ൮൪൪ | ൧൪ | ൭ |
| ൭ | സിമ്മനാരിപ്പണത്തിൽനിന്നും വായ്പവാങ്ങി വരവു | ൨൯൩ | ൧൨ | ൧൩ |
| ൮ | കൊട്ടാരക്കരെ ഒരു ഹൈസ്കൂൾ പണിയിക്കണമെന്നുള്ള ആഗ്രഹത്തിന്മേലും പണിയുന്നതിനു ദൈവം സംഗതിയാക്കുമെന്നുള്ള ആശയിന്മേലും അതിലേക്കു ഒരു ഭക്തൻ ദാനം തന്നതും സ്ലൂഹായിലേക്കു കടം എടുത്തിരിക്കുന്നതുമായി വരവു. | ൩൦ | ,, | ,, |
| | (ടി. ഇനം ൮-ൽ ആകെ വരവു ൩൨൪൮. ൨൪. ൧൧) | | | |
| | വകരണ്ടിൽ ഇനം ൮-ൽ ആകെ വരവു. | ൪൭൩൨ | ൮ | ൧ |
| | (ചിലവു വിവരം) | | | |
| ൧ | ഒററിയാധാരപ്രകാരവും തീറാധാരപ്രകാരവും നിലത്തിന്മേൽ കൊടുത്തതു (അതിലേക്കുള്ള റജിസ്തർ ചിലവുൾപ്പടെ) | ൪൭൩൨ | ൦ | ൧ |
| ൨ | കണക്കെഴുതുവാൻ ബുക്കു വാങ്ങിയതിനു | ,, | ൮ | ,, |
| | ആകെ ഇനം രണ്ടിൽ ചിലവു | ൪൭൩൨ | ൮ | ൧ |
| | മാർ ഗ്രീഗോറിയോസു സ്മാരക സുവിശേഷസംഘംവക സംഗ്രഹമുതലിന്റെ തിരട്ടു. | | | |
| ൧ | മുൻ തിരട്ടിൻ പ്രകാരം ബാങ്കിൽ ഏല്പിച്ചിരുന്നതായി ആകെ മുതൽ | ൨൩൪ | ൧൫ | ൧൨ |
| ൨ | ടി-ക്കു പലിശ വരവു | ൨൫ | ൨൧ | ൪ |
| | ഇനം രണ്ടിൽ ആകെ | ൨൬൦ | ൮ | ൮ |

| | (ടി-ക്കു കിടപ്പുവിവരം) | രൂ | ച | കാ |
|---|---|---|---|---|
| ൧ | ബാങ്കിൽ നിന്നും വാങ്ങി സിമ്മനായിലേക്കു വായ്പ എടുത്തിരിക്കുന്നതു. | ൧൩൭ | ൭ | ൧൪ |
| ൨ | ബാങ്കിൽ കിടപ്പു | ൧൨൩ | ൦ | ൧൦ |
| | ഇനം രണ്ടിൽ ആകെ കിടപ്പു | ൨൬൦ | ൮ | ൮ |

(നെല്ലുവക തിരട്ടു)

(വരവു വിവരം)

| | | പറ. | ഇ. | നാഴി |
|---|---|---|---|---|
| ൧ | പാട്ടംവക വരവു | ൫൩൬ | ൦ | ൦ |
| ൨ | ഉഭയംവക വരവു | ൪൯൮ | ൩ | ൦ |
| ൩ | വിലയ്ക്കു വാങ്ങിച്ചു വരവു | ൩൪ | ൪ | ൦ |
| ൪ | കബറുകൽ നേർച്ച വരവു | ൩൫ | ൯ | ൧ |
| | (ഇനം നാലിൽ ആകെ വരവു ൧൦൭൪. ൬. ൧) | | | |
| ൫ | മുന്നാണ്ടത്തെ തിരട്ടിൻപടി നീക്കി കിടപ്പു | ൧൬൯ | ൦ | ൦ |
| | വക രണ്ടിൽ ഇനം അഞ്ചിൽ ആകെ വരവു | ൧൨൭൩ | ൬ | ൧ |

(ചിലവു വിവരം)

| | | പറ. | ഇ. | നാഴി |
|---|---|---|---|---|
| ൧ | കുത്തയ്ക്കു എടുപ്പിച്ചതു | ൭൫൧ | ൭ | ൨ |
| ൨ | ശമ്പളം കൊടുത്തതു ചിലവു | ൧൦൨ | ൫ | ൩ |
| ൩ | മുന്നാണ്ടത്തെ തിരട്ടിൽ വിവരിക്കാതിരുന്നതായി വിട്ടുപോയതു തന്നാണ്ടിൽ കടംവീട്ടു | ൩൬ | ൦ | ൦ |
| ൪ | പലവക ചിലവുകൾക്കായി | ൪ | ൦ | ൦ |
| | ഇനം നാലിൽ ആകെ ചിലവു. | ൮൯൪ | ൩ | ൧ |
| | നീക്കി കിടപ്പു നെല്ലു | ൩൭൯ | ൩ | ൦ |

(അരിവക തിരട്ടു)

(വരവു വിവരം)

| | | പറ. | ഇ. | നാഴി |
|---|---|---|---|---|
| ൧ | മുന്നാണ്ടത്തെ തിരട്ടിൻപടി നീക്കി കിടപ്പു | ൨ | ൮ | ൩ |
| ൨ | കുത്തയ്ക്കു എടുപ്പിച്ചു വരവു | ൩൩൪ | ൭ | ൦ |
| ൩ | കബറുകൽ നേർച്ചവരവു | ൩ | ൪ | ൩൰ |
| ൪ | വിലയ്ക്കു വാങ്ങിച്ചവരവു | ൬ | ൨ | ൩ |
| ൫ | അളവിൽ പറപാശി അധികം കണ്ടതു | ൧ | ൨ | ൨ |
| | ഇനം അഞ്ചിൽ ആകെ വരവു | ൩൪൮ | ൫ | ൩൰ |

(ചിലവു വിവരം)

| | | പറ. | ഇ. | നാഴി |
|---|---|---|---|---|
| ൧ | ഗുരുപട്ടം തീയതി അടിയന്തിരച്ചിലവു, സിമ്മനാരിയിലെ സ്ഥിരതാമസക്കാരുടെ നിത്യച്ചിലവു, വിരുന്നുകാരുടെ ചിലവു. ആകെ. | ൩൩൯ | ൧ | ൦ |
| | നീക്കി കിടപ്പു അരി | ൯ | ൪ | ൩൰ |

ഫാദർ വി. ജെ. ഗീവറുഗീസ റമ്പാൻ.

## മലങ്കര ഇടവകയുടെ മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്താ എഴുത്ത്.

നമ്മുടെ ആത്മീയ പുത്രന്മാരായ എവരും കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വു.

പ്രിയരെ, നമ്മുടെ വിശുദ്ധ സഭയിൽ നിന്നു ഓരൊ കാലത്തു ഓരൊ കാരണവശാൽ അനേകർ പിരിഞ്ഞു അന്യമതങ്ങളിൽ ചെന്നുപോയിട്ടുള്ളതു നാം കണ്ടറിഞ്ഞിട്ടുള്ളതും അതിന്റെ ദോഷഫലം നാം ഇന്നും അനുഭവിച്ചുവരുന്നതുമാകുന്നുവെല്ലൊ. നമ്മുടെ സഭയിൽനിന്നു ഇങ്ങനെ ഓരോരുത്തർ തെറ്റിപ്പോയതിന്റെ പ്രധാനകാരണം നമ്മുടെ വിശ്വാസ സത്യങ്ങളെ ശരിയായി പഠിപ്പിച്ചു അതിൽ കുട്ടികളെ വളർത്തിക്കൊണ്ടുവരുന്നതിനു വേണ്ട ഏർപ്പാടു നമ്മുടെ സഭയിൽ ഇല്ലാതിരുന്നതായിരുന്നു. അതിനാൽ നമുക്കു വന്നിട്ടുള്ള നഷ്ടത്തിനു നമ്മുടെ സഭതന്നെ ഉത്തരവാദിയാണെന്നു പറയാതിരിപ്പാൻ പാടില്ല. കുട്ടികൾ അന്യമതക്കാരുടെ വിദ്യാലയങ്ങളിൽ ചെന്നു അവരുടെ ഉപദേശപ്രകാരം മതസംഗതികൾ പഠിച്ചു ബാല്യം മുതൽ അതിൽതന്നെ പരിശീലിക്കയും നമ്മുടെ ഉപദേശങ്ങളുടെ രഹസ്യങ്ങൾ മനസ്സിലാകാതിരിക്കയും ചെയ്തുവന്നതുകൊണ്ടു വിദ്യാഭ്യാസം ചെയ്യപ്പെട്ടവരെല്ലാം മതത്യാജ്യന്മാരായിത്തീരുകയും നമ്മുടെ ഉപദേശങ്ങൾ മൂഢതകളാണെന്നു വിദ്യാഭ്യാസം ചെയ്യപ്പെട്ടവർക്കു തോന്നിപ്പോകയും ചെയ്തിരുന്നു. ഈ ന്യൂനതകളുടെ പരിഹാരത്തിനായി നാം ആദ്യം കോട്ടയത്തും പിന്നാലെ തിരുവല്ലാ കുന്നംകുളം മുതലായ സ്ഥലങ്ങളിലും ഇംഗ്ലീഷ സ്കൂളുകൾ ഏർപ്പെടുത്തി. നമ്മുടെ കുട്ടികൾ അവയിൽ ചെന്നു അഭ്യസിക്കാൻ ആരംഭിച്ചതിനോടു കൂടി നമ്മുടെ വിശ്വാസാചാരങ്ങൾ മൂഢതകളാണെന്നുള്ള ഭ്രമം തീരുകയും ഇംഗ്ലീഷ വിദ്യാഭ്യാസവും സുറിയാനിസഭയുടെ ഉപദേശങ്ങളും അന്യോന്യവിരുദ്ധങ്ങളാണെന്നു ചിലർക്കുണ്ടായിരുന്ന സംശയം തീരുകയും ചെയ്തിരിക്കുന്നതു അനുഭവത്താൽ ഇപ്പോൾ എല്ലാവർക്കും അറിയാവുന്നതാണെല്ലൊ.

പൈതൽ നടക്കേണ്ടും വഴിയിൽ അഭ്യസിപ്പിക്ക എന്നാൽ അവൻ വൃദ്ധനാകുമ്പോൾ അതിൽനിന്നു വിട്ടുമാറുകയില്ല എന്നു ജ്ഞാനിയായ ശലോമോൻ എഴുതിയിരിക്കുന്നതുപോലെ നമ്മുടെ കുട്ടികൾ ഏതുപ്രകാരം വിശ്വാസത്തിലും ദൈവഭക്തിയിലും സ്ഥിരതയുള്ളവരായി വളരണമെന്നു നാം ആഗ്രഹിക്കുന്നുവൊ ആ വളർച്ചയ്ക്കു ഉപയുക്തമായ പാതയിൽ അവരെ നടത്തിക്കൊണ്ടുപോകുന്നതു മാതാപിതാക്കന്മാരുടെ പ്രത്യേക ചുമതലയാണെന്നു എല്ലാവരും ആലോചിക്കേണ്ടതാണു. ഇങ്ങനെയുള്ള വളർച്ചയ്ക്കു തടസ്സങ്ങളെന്നു കാണുന്ന വഴിയിൽ കുട്ടികളെ വിടുന്നതു മാതാപിതാക്കന്മാ

തിൽ പാപവുമാകുന്നു. എങ്കിലും നമ്മിൽ അനേകർ ചില നിസ്സാര സൌകൎയ്യങ്ങളെ പ്രമാണിച്ചു അവരുടെ കുട്ടികളെ ഇതരമതക്കാരുടെ സ്കൂളുകളിൽ അയച്ചു പഠിപ്പിച്ചുവരുന്നതായി അറിയുന്നതിൽ നാം ആശ്ചൎയ്യപ്പെടുന്നു. അന്യമതക്കാരുടെ സ്കൂളുകളിൽ ചേൎന്നു പഠിക്കുന്നതിൽ വെച്ചു നമ്മുടെ സഭയുടെ ഉപദേശപ്രകാരമുള്ള ദൈവാരാധന നടത്തുന്നതിനും വിശുദ്ധ ഞായറാഴ്ചയും പെരുനാളുകളിലും നമ്മുടെ പള്ളിയിൽ ഹാജരാകുന്നതിനു പോലും തടസ്സങ്ങൾ നേരിട്ടിരിക്കുന്നതിനാൽ അതിനു പരിഹാരമുണ്ടാക്കിക്കൊടുക്കണമെന്നു ചില കുട്ടികൾ നമ്മുടെ അടുക്കൽ സങ്കടങ്ങൾ പറകയുണ്ടായിട്ടുണ്ടു. ഈവക ദോഷങ്ങളെ തടുക്കാൻ നാം കടംവാങ്ങിച്ചിട്ടും സ്കൂളുകൾ ഏറ്റെടുത്തു നടത്തിവരുമ്പോൾ തങ്ങളുടെ കുട്ടികളുടെ ആത്മാക്കളെക്കുറിച്ചും അവരുടെ വളൎച്ചയെക്കുറിച്ചും ചിലർ അഗണ്യമായി വിചാരിക്കുന്നതു ഏറ്റവും പരിതാപകരമാണെന്നല്ലാതെ നാം എന്തു പറയേണ്ടു. ഈ സ്ഥിതിയ്ക്കു അന്യമതക്കാരുടെയും ഗവൎമ്മെണ്ടിന്റെയും സ്കൂളുകൾ ധാരാളം ഉള്ള ഈ കാലത്തു പള്ളിക്കൂടങ്ങളുടെ നടത്തിപ്പിന്നും വിദ്യാപ്രചാരത്തിനുമായി നമ്മുടെ സഭയിൽനിന്നു ദ്രവ്യവ്യയം ചെയ്യുന്നതു നിഷ്പ്രയോജനവും നഷ്ടവുമായി പരിണമിക്കുന്നു എന്നുവരുന്നു.

നമ്മുടെ മക്കൾ നമ്മുടെ സഭയിലെ വിദ്യാഭ്യാസം ആദായപ്പെടുത്താതെ അന്യമതക്കാരുടെ വിഷം കലൎന്ന വൈദിക വിദ്യ സമ്പാദിക്കാൻ ശ്രമിക്കുന്ന പക്ഷം വെറും കീൎത്തിക്കായിമാത്രം നാം സ്കൂളുകൾ നടത്തുകയും പണം വ്യയംചെയ്കയും ചെയ്തിട്ടു എന്താണാവശ്യം? ഇപ്പഴത്തെ അനുഭവംകൊണ്ടു അനുമാനിക്കുന്നപക്ഷം നമ്മുടെ സമുദായം വിദ്യാഭ്യാസവകയ്ക്കു ചിലവു ചെയ്തുവരുന്ന പണത്തിന്റെ ഫലം നമ്മുടെ മക്കളെക്കാൾ അധികം അനുഭവിക്കുന്നതു ഹിന്തുക്കൾ മുതലായ ഇതര സമുദായത്തിൽ ചേൎന്ന കുട്ടികളാണെന്നു പറയേണ്ടിയിരിക്കുന്നു. അതിനാൽ നമ്മുടെ മക്കളിൽ ആരും നമ്മുടെ ഈ പരമാൎത്ഥ ഉദ്ദേശത്തെ വിഫലീകരിപ്പിക്കുന്നവരായിതീരരുതെന്നു നാം ആഗ്രഹിക്കുന്നു.

വിശേഷിച്ചും പ്രിയരെ, നമ്മുടെ വിദ്യാലയങ്ങളിൽ മതസംബന്ധമായ വിദ്യാഭ്യാസം കൂടെക്കൂടെ അഭിവൃദ്ധിയായി നടത്തണമെന്നുള്ള ആഗ്രഹത്തോടുമൊത്ത നമ്മുടെ പ്രിയ പുത്രൻ പി. റി. ഗീവറുഗീസു ശെമ്മാച്ചനെ സമുദായ ചിലവിന്മേൽ അഭ്യസിപ്പിച്ചു എം. എ. പരീക്ഷ ജയിപ്പിച്ചുവരുത്തുകയും മതസംബന്ധമായ സത്യജ്ഞാനം വിദ്യാൎത്ഥികളിൽ ഉളവാകണമെന്നുള്ള പ്രത്യേക വാഞ്ഛയോടുകൂടെ അയാളെ നമ്മുടെ മാർ ദിവന്നാസ്യോസ സിമനാരിയിൽ ഈയാണ്ടുമുതൽ പ്രിൻസിപ്പാലായി നിയമിക്കയും ചെയ്തിരിക്കുന്ന വിവരം നിങ്ങൾ അറിഞ്ഞിട്ടുണ്ടല്ലോ. വൈദികാ

പ്രയാസനം നമ്മുടെ വിശ്വാസത്തിന്റെ സ്ഥിരതയ്ക്കും ആത്മാക്കളുടെ രക്ഷയ്ക്കും വിശേഷാൽ സഹായിക്കുവാൻ തക്കവണ്ണം പ്രത്യേക വിധത്തിൽ നടത്തുന്നതിനും ആ കാര്യത്തിൽ മറ്റുള്ള നമ്മുടെ സ്കൂളുകളിലും മാതൃക കാണിച്ചുകൊണ്ടു നടത്തിക്കുന്നതിനും അയാളെ നാം അജ്ഞാപിച്ചിരിക്കുന്നതിനാൽ നമ്മുടെ കുഞ്ഞുങ്ങളുടെ ആത്മീയ വളർച്ചയ്ക്കു ചെമ്മാച്ചന്റെ ശ്രമം വളരെ വളരെ ഫലപ്രദമായി വരുമെന്നു നാം വിശ്വസിക്കുന്നു.

അതിനാൽ പ്രിയരെ, നമ്മുടെ സമുദായമക്കളും അടുത്ത തലമുറയിൽ സമുദായതൂണുകളായി തീരേണ്ടവരെന്നു നാം ആഗ്രഹിക്കുന്നവരുമായ നമ്മുടെ വിദ്യാർത്ഥികൾ എല്ലാം ഇതരമതങ്ങളുടെ വിഷം കലർന്ന വൈദികജ്ഞാനം സമ്പാദിക്കാതിരിപ്പാൻ വേണ്ടി നമ്മുടെ സ്കൂളുകളിൽ ചേർന്നു ആത്മികവും ലൗകികവുമായ വിദ്യ അഭ്യസിച്ചു അവർ ക്രമേണ സമുദായത്തിനു പ്രശംസാപാത്രങ്ങളായി തീരണമെന്നു നാം ആഗ്രഹിക്കയും കുട്ടികളും അവരുടെ മാതാപിതാക്കന്മാരും ഈ കാര്യത്തിൽ പ്രത്യേകം ജാഗരൂകന്മാരായിരിക്കുമെന്നു നാം വിശ്വസിക്കയും ചെയ്യുന്നതു കൂടാതെ പട്ടക്കാരും പ്രധാനികളും അവരവരുടെ ഇടവകകളിൽനിന്നു ഇംഗ്ലീഷ വിദ്യാഭ്യാസം ചെയ്യുന്ന കുട്ടികളേയും അവരുടെ മാതാപിതാക്കന്മാരേയും ഈ സാരമേറിയ സംഗതിയിൽ ഗുണദോഷിക്കയും ചെയ്യണം.

ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങളെല്ലാവരോടുംകൂടെ വർദ്ധിച്ചിരിക്കുമാറാകട്ടെ.

എ.നം ൧൦൭൮-ക്കു ൧൮൦൨-ാമാണ്ടു ധനുമാസം ൨൭-ാം.

കോട്ടയത്തു ചെറിയപള്ളിയിൽ നിന്നും.

---

## പ്രതിവാദം.

ഞങ്ങളുടെ സുവിശേഷ പ്രസംഗികന്മാരിൽ ദിവ്യശ്രീ. തോവർവേലിൽ അച്ചൻ അവർകൾ, ദിവ്യശ്രീ. പുത്തൻവീട്ടിൽ അച്ചൻ അവർകൾ, എ. കെ. ജോൺ ഉപദേശി അവർകൾ മുതലായവരോടു, ദി. ശ്രീ. കോറൂരച്ചൻ അവർകൾ, മിസ്റ്റർ കെ. എൻ. ദാനിയേൽ ഇവർ എതിർപ്രസംഗങ്ങളും സംവാദങ്ങളും നടത്തിയതിൽ തങ്ങൾക്കു പ്രത്യക്ഷത്തിൽ തോൽവി ഭവിച്ചിരിക്കുന്നു എന്നു ബഹുജനങ്ങളുടെ ഇടയിൽ ഉണ്ടായിരിക്കുന്ന ധാരണയെ പരിഹരിക്കുന്നതിലേക്കായി കഴിഞ്ഞ താറാകയിൽ യാക്കോബായരുടെ കൂടെ ഒരു പരസ്യമായ സംവാദം നടത്തുന്നതിലേക്കു ക്ഷണിച്ചിരിക്കുന്നു. "ഒരുത്തൻ തർക്കപ്രിയനായി ഇരിപ്പാൻ ഭാവിക്കുന്നു എങ്കിൽ ഞങ്ങൾക്കു ഇപ്രകാരം ഉള്ള മര്യാദയില്ല. ദൈവത്തിന്റെ സഭയ്ക്കു

മില്ല" എന്നു വി. പൌലൂസ് ശ്ലീഹാ പറയുന്നപ്രകാരം ഞങ്ങൾ വെറും തർക്കത്തിനായി ഒരുങ്ങി നടക്കുന്നതുമില്ല. എന്നിരുന്നാലും തങ്ങൾക്കു ഏല്പിക്കപ്പെട്ട വിശ്വാസത്തെക്കുറിച്ചു നല്ലവണ്ണം പോരാടണമെന്നു ഒരു വി. പിതാവ് ആജ്ഞാപിച്ചിരിക്കുന്നതിനെ ദൃഢമാക്കി നിങ്ങളുടെ തർക്കയിൽ ആവശ്യപ്പെട്ടിരിക്കുന്നതുപോലെ മാർ ഗ്രിഗോറിയോസ് സുവിശേഷസംഘക്കാരും മറ്റു ചില യാക്കോബായരും തയാറാണ്. ഇതിന്റെ സമയം, സ്ഥലം, വിഷയം ഇതുകളെ നിങ്ങൾ സമ്മതിക്കുന്നതുപോലെ ഞങ്ങളും സമ്മതിക്കുന്നതാണു. എന്നാൽ നിങ്ങളുടെ സമുദായത്തിൽപെട്ട പല മഹാന്മാരോടും ഞങ്ങൾ പലപ്പോഴും സംവാദം ചെയ്തതിൽ ഒരു പുരോഹിതന്റെ വിശ്വാസം വേറൊരുവന്റെ അവിശ്വാസം ആയും ഒരു ഉപദേഷ്ടാവിന്റെ ആചാരം വേറൊരുവന്റെ അനാചാരമായും ഒരുത്തന്റെ സമ്മതം വേറൊരുവന്റെ വിസമ്മതമായും ബഹുമാനപ്പെട്ട കോശി ആർച്ചുഡീക്കൻ അവർകൾ ഒരു സന്ദർഭത്തിൽ പറഞ്ഞിരിക്കുന്നതുപോലെ ഭിന്നമായി കണ്ടുവരുന്നതിനാലും നിങ്ങളുടെ സമുദായത്തിന്റെ വിശ്വാസാചാരങ്ങൾ എന്താണെന്നു പൊതുസമ്മതമുള്ള ഒരു രേഖയോ മതസംഗ്രഹമോ നിശ്ചിതസമയത്തിനു പതിനഞ്ചുദിവസിക്കുമുമ്പു ബ. തേവർവേലിൽ അച്ചൻ അവർകൾക്കോ ഞങ്ങൾക്കോ അയച്ചുതരണം.

ഒരു യാക്കോബ്യ ഉപദേഷ്ടാവു.

---

## പിലിപ്പോസു കശീശായുടെ കശപിശാപ്രസംഗം.

എന്താണു നാറെ. തലകെട്ടു വളരെ നന്നായില്ലേ. അവസാനകാലം അവസാനകാലം എന്നുള്ള നിങ്ങളുടെ ഈ പല്ലവിയെ അല്ലേ ഹിന്ദുകൾ കലികാലം എന്നു പറയുന്നതു. അങ്ങിനെയാണെങ്കിൽ ഈ കശപിശായും കുത്തുകുശായും എല്ലാം ഉണ്ടാകേണ്ടതുതന്നെയാണു. എന്തെന്നാൽ കാലം കലിയാകുമ്പോൾ കോലം തലകീഴു. എന്നുണ്ടല്ലോ. അല്ലങ്കിൽ നമ്മുടെ കശീശാ ഇങ്ങനെയൊക്കെ പ്രസംഗിക്കുമൊ. യാക്കോബായരുടെ സത്യവിശ്വാസത്തെ കൈക്കൊള്ളുവാൻ മനസ്സില്ലങ്കിൽ വിശുദ്ധ വേദത്തിന്റെ പരമസത്യത്തെ ചുവടെ മറിച്ചുകളയണമെന്നുണ്ടോ? രക്തസംബന്ധംകൊണ്ടല്ലോ മാതാപിതാക്കളുടെ ഗുണങ്ങൾ മക്കൾക്കുണ്ടാകുന്നതെന്നാണല്ലോ നമ്മുടെ കശീശാ ഗണപതിക്കു കുറിച്ചിരിക്കുന്നതു. ഈ പ്രസംഗം പ്രകൃതത്തിനെത്തന്നെ എത്രയോ വിരുദ്ധമാണെന്നു തന്നെ ആരാണെന്നു നിശ്ചയമുള്ള നരന്മാർക്കെല്ലാം അറിയാവുന്നതാണു. പക്ഷെ ചില ഇടങ്ങളിൽ ചില രൂപഭേദമൊ വേഷമാറ്റമൊ ഗുണവ്യത്യാസമൊ ഒക്കെ കാണുന്നുണ്ടായിരിക്കാം.

ആയതിന്റെ പരമാൎത്ഥം അറിയേണമെന്നിരുന്നാൽ അന്തിയോ
ഹന്നാനായ മാമ്മന്റെ തുള്ളകളത്തിൽ അങ്ങിനെയുള്ളവരുടെ
പൊന്നമ്മച്ചിമാരെ അയച്ചാൽ അവരെ ഇട്ടു തുള്ളിച്ചു നേരു പ
റയിപ്പാൻ അവൻ സമൎത്ഥനാണു. പക്ഷെ ഞാൻ ഇപ്പറയുന്നതു
നമ്മുടെ കൊച്ചു പത്രാധിപൎക്കു അത്ര രുചികരമൊ. വരുന്നേക്കാം.
അതിനു ഞാൻ എന്തു ചെയ്യുന്നു. ഇതിനെ നമ്മുടെ കശീശായുടെ
ദിവ്യവെളിപാടോടുകൂടി നോക്കിയപ്പോൾ ഉയിരിന്റെ സംബ
ന്ധംകൊണ്ടെന്താണു കണ്ടതു. എന്നാൽ ഉയിർ എന്നൊരു വസ്തു
ശരീരികൾക്കു ഉണ്ടെന്നുള്ളതിലേക്കുള്ള ശാസ്ത്രോക്തി എന്തെല്ലാമാ
ണെന്നു നമ്മുടെ കശീശാ ഒന്നു പറഞ്ഞു കേട്ടാൽ കൊള്ളാം ഉയിർ
എന്നതു. ഒരു തമിഴ പദവും ആയതിനു മലയാളത്തിൽ ജീവൻ
എന്നു അൎത്ഥവുമാണല്ലൊ. എന്നാൽ ശരീരം എങ്ങിനെ ഉണ്ടാകു
ന്നു. "മാതൃജം. പൈതൃകമ്പിന്നെ ആത്മീയം ഇവ ഇങ്ങനെ"
എന്നാണല്ലൊ ശാസ്ത്രോക്തി. ഇങ്ങനെ ഉണ്ടാകുന്നതായ ശരീരി
കൾക്കു ജീവൻ രക്തമല്ലാ എന്നാണല്ലൊ നമ്മുടെ ദിവ്യൻ വാദി
ക്കുന്നതു. എന്നാൽ വിശുദ്ധവേദം എന്തു കല്പിക്കുന്നു എന്നു നോ
ക്കാം. ആദ്യ. ൯, ൪. മാംസത്തെ അതിന്റെ ജീവനാകുന്ന രക്ത
ത്തോടുകൂട്ടി ഭക്ഷിക്കരുതു. ലേവി. ൧൭, ൧൧. മാംസത്തിന്റെ ജീ
വൻ രക്തമാകുന്നു. ലേവി. ൧൭, ൧൪. സകല ജഡത്തിന്റെയും
ജീവൻ അതിന്റെ രക്തമാകുന്നു. ആവ. ൧൨, ൨൩. രക്തം എന്ന
തു ജീവൻ ആകുന്നു. ഇങ്ങനെ അനേക വാക്യങ്ങൾ വിശുദ്ധ വേ
ദത്തിൽ നാം കാണുന്നുവല്ലൊ ഇവയെല്ലാം ആത്മീക അൎത്ഥങ്ങ
ൾ ഉണ്ടെന്നാണു നമ്മുടെ കശപിശാകാരന്റെ ഉപദേശം. അ
ങ്ങിനെയെങ്കിൽ അവ ഒന്നു വ്യാഖ്യാനിച്ചു കേട്ടാൽകൊള്ളാം. ഇതു
എന്റെ ശരീരമെന്നും ഇതു എന്റെ രക്തമെന്നും നമ്മുടെ കൎത്താ
വു തന്റെ തിരുവാ തുറന്നു അരുളിചെയ്തതിനെ വിശ്വസിക്കാ
ത്ത ഈ പരിശുദ്ധ കൂട്ടത്തിന്റെ നാമസംഖ്യ കൂട്ടിപ്പെരുക്കി നോ
ക്കുമ്പോൾ ഇവർ മോശയേയും ഏലിയായേയും എങ്ങിനെ വി
ശ്വസിക്കും. ഇനിയും രക്തം ജീവനല്ലാ ജീവന്റെ ആധാരമെന്ന
ല്ലൊ വാദിക്കുന്നതു. ജീവന്റെ ആധാരം രക്തമാണെന്നുള്ളതിനു വ
ല്ല ശാസ്ത്രോക്തിയും ഉണ്ടോ? ഉണ്ടെങ്കിൽ ഏവ? സാക്ഷാൽ ജീവ
നാകുന്ന രക്തത്തിന്റെ ആധാരം വായു അത്രെ. എന്തെന്നാൽ "വാ
യുതന്നെ ശരീരത്തിൽ ജീവനാധാരമായു" എന്നാണല്ലൊ ശാസ്ത്ര
വിധി. അതിനാൽ സാക്ഷാൽ ജീവനാകുന്ന രക്തത്തിൽ അതിന്റെ
ആധാരമാകുന്ന വായു യോജിച്ചിരിക്കുന്ന കാലത്തെല്ലാം ശരീരി
കൾ ജീവികളായിരിക്കയും ജീവനു ആധാരമാകുന്ന വായു എപ്പോ
ൾ ഇല്ലാതെയാകുന്നുവൊ അപ്പോൾ ശരീരികൾക്കു ജീവനാകുന്ന
രക്തവും ഇല്ലാതെയായിതീരുന്നു. ശരീരത്തിന്റെ ജീവൻ രക്തമാ.

യിരിക്കുന്ന പ്രകാരം തന്നെ ആത്മാവിന്റെ ജീവൻ ക്രിസ്തുവിന്റെ രക്തം അത്രെ- ഈ ദിവ്യരക്തത്തിന്റെ ആധാരം ശക്തിയുള്ള കാറെറ്റും (വായു) പോലെ തന്റെ ശിഷ്യന്മാരുടെമേൽ ഇറങ്ങിയ പരിശുദ്ധാത്മാവാകുന്നതും ആയതിനെ നാം ഊഹത്താൽ അല്ലാ. വസ്തുരൂപേണ കൈക്കൊള്ളേണ്ടതും അങ്ങിനെ കൈക്കൊള്ളുന്നതിനാൽ നാം ആത്മീകജീവനുള്ളവരായി ക്രിസ്തുവിന്റെ നിതിയിൽ പങ്കുകാരായിതീരുകയും ചെയ്യുന്നതാകുന്നു. ശേഷം വേണ്ടിവന്നാൽ പിന്നീട്ടു ആയികൊള്ളാമെന്നു വിചാരിച്ചു തല്ക്കാലം വിരമിച്ചുകൊള്ളുന്നു.

എന്നൊരു തെക്കൻ.

---

## സൂചനകൾ.

കഴിഞ്ഞ സഭാതാരകയിൽ സുറിയാനി സഭയിലെ നവീകരണത്തിന്റെ ഒരു ചരിത്രം കോവൂർ തൊമ്മാകത്തനാർ അവർകൾ എഴുതിയിരിക്കുന്നു. വേറൊരു ഭാഗത്തു ചേർത്തിരിക്കുന്ന ഒരു ലേഖനംകൊണ്ടു ഇദ്ദേഹത്തിന്റെ ചരിത്രജ്ഞാനം എത്രമാത്രമെന്നു ഏകദേശം വായനക്കാർക്കു ഊഹിക്കാവുന്നതാകുന്നു. വികാരിജെനറാൾ എന്നും മറ്റും ചില സ്ഥാനപ്പേരുകൾ സ്വന്ത പേരോടു ചേർക്കുന്നതുകൊണ്ടൊ ചെവിയിൽ വിരൽ തള്ളികററികൊണ്ടു ഒന്നു രണ്ടു രാഗം പാടാൻ സുറിയാനി പഠിച്ചതുകൊണ്ടൊ താടി നരച്ചതുകൊണ്ടൊ കുപ്പായത്തിന്റെ ആലത്തിനു വീതി കൂട്ടുന്നതുകൊണ്ടൊ കണക്കിൽ അധികം വിവാഹം ചെയ്യുന്നതുകൊണ്ടൊ അല്ല, ധാരാളം പുസ്തകങ്ങളെ വായിക്കയും അവയെ ആരാഞ്ഞു പരിശോധിക്കയും ചെയ്യുന്നതുകൊണ്ടുമാത്രമെ ചരിത്രപണ്ഡിതനാകാൻ പാടുള്ളു. ഇദ്ദേഹത്തിന്റെ ചരിത്രമൌഢ്യത്തിനു ഒരു ദൃഷ്ടാന്തം ഞങ്ങളുടെപേക്കും പറഞ്ഞേക്കാം. പരദേശങ്ങളിൽനിന്നു വന്ന ദുരുപദേശങ്ങളെ നവീകരിക്കാൻ സുറിയാനി സഭയിൽ ആരംഭിച്ചതു വലിയ മാർ ദീവന്നാസ്യോസിന്റെ കാലത്തും വേദപുസ്തക തർജ്ജമ ചെയ്യുതിലും ആണെന്നു നമ്മുടെ ഈ ചരിത്രപണ്ഡിതൻ പറയുന്നു. നവീകരണം എന്ന പദത്തിനു ഞങ്ങൾ ധരിച്ചിരിക്കുന്ന അർത്ഥം തല്ക്കാലസ്ഥിതിയിൽ നിന്നു നൂതനമായ ഒരു മാററം വരുത്തുക എന്നാണ. ഈ അർത്ഥത്തിൽ സുറിയാനിസഭയുടെ അറിയപ്പെട്ട തക്കമററ ചരിത്രപ്രകാരം നവീകരണാരംഭം ഉദിയമ്പെരൂർ സൂനഹദോസിൽ ആയിരുന്നു. പരദേശികളായ നെസ്തോറിയരിൽനിന്നു വന്ന പല ദുരുപദേശങ്ങളും അന്നു മാററി പള്ളിക്രമങ്ങളെയും ഉപദേശാചാരങ്ങളെയും ഒന്നടങ്കമായി മറിച്ചു നവീകരണ ക്രമങ്ങളും ആചാരമര്യാദകളും ഏർപ്പെടുത്തി. തർക്കംകൂടാതെ എല്ലാവരും സമ്മതിക്കുന്ന ചരിത്രപ്രകാരം നവീകരണാരംഭം ഇതാണ. പിന്നത്തെ നവീകരണം കൂനൻകുരിശേൽ സത്യം ചെയ്യൂച്ചു റൊമ്മാവിശ്വാസം നിഷേധിച്ചതായിരുന്നു. അനന്തരം ഊർശ്ലേമിന്റെ മാർ ഗ്രീഗോറിയോസു ബാവാ വന്നു റൊമ്മാമര്യാദകളിൽ മിക്കതും മാററി സത്യവിശ്വാസാചാരങ്ങളെ ഏർപ്പെടുത്തി. പിന്നീടു മാർ ഈവാനിയോസു ബാവാ റൊമ്മാ ആചാരമര്യാദകളുടെ ഉച്ഛിഷ്ടങ്ങളെ കുറെക്കൂടെ ഭേദപ്പെടുത്തി. ഈ സന്ദർഭത്തിലും നീങ്ങിപ്പോകാതെ കിടന്നിരുന്ന റൊമ്മാ ആചാരങ്ങളെ നീക്കാമെന്നു ബുക്കാനാനും പിന്നീടു വന്ന മിഷ്യനരിമാരും പറഞ്ഞപ്പോൾ വിരോധമില്ലന്നു അന്നത്തെ മെത്രാന്മാർ സമ്മതിച്ചു. ഉടമ്പടിയുടെ അതിരുകടന്നു സാക്ഷാൽ വിശ്വാസാചാരങ്ങളെ മാററണമെന്നുള്ള ഭാവം മിഷ്യനരിമാരിൽനിന്നു പുറപ്പെട്ടപ്പോൾ മെത്രാന്മാർ അവരെ ഓടിക്കയാണ ചെയ്തു. താരകാചരിത്രപണ്ഡിതൻ അംഗീകരിച്ചിരിക്കുന്ന നവീകരണം വലിയ ദീവന്നാസ്യോസാകട്ടെ പിന്നത്തെ ദീവന്നാസ്യോസന്മാരിൽ ആരെങ്കിലുമാകട്ടെ അനുവദിച്ചിട്ടുള്ളതൊ അനുവദിക്കുന്നതൊ അല്ല. താരകാ കക്ഷിയിൽനില്ക്കുന്ന ചില പ്രധാനികളുടെ നവീകരണങ്ങളെല്ലാം നമ്മുടെ പുതിയ ചരിത്ര കർത്താവും സമ്മതിക്കുന്നില്ലന്നാണ ഞങ്ങളുടെ അറിവു. ഇപ്പോൾ വികാരിജെനറാളി

ന്റെ ഉപദേശം ഒന്നു, സമുദായ സിക്രട്ടേറിയുടെതു വേറൊന്നു, മാമ്മന്റേതു മറ്റൊന്നു, മെത്രാന്മാർ എന്നു പറയുന്നവരുടെതു വേറൊരുതരം, എന്നുവേണ്ടാ ആ കൂട്ടത്തിൽ എത്ര ആളുകൾ ഉണ്ടോ അവരുടെ എണ്ണപ്രകാരമാണ വിശ്വാസാചാരങ്ങളുടെ തരഭേദം. ഇതുകൾക്കെല്ലാം അടിസ്ഥാനം വലിയ മാർ ദീവന്നാസ്യോസാണെന്നു പറഞ്ഞാൽ ആ ചരിത്രകർത്താവിനെപോലെ അജ്ഞനായി മറ്റൊരാളെ ചൂണ്ടികാണിക്കാൻ ഉണ്ടാകയില്ല.

❖ ❖ ❖

കഴിഞ്ഞതാരകയിൽ മാമ്മൻ എന്നു പേരായി ഒരു ബി-എ ബിരുദ്ദധാരി ഒരു ദീർഘദർശനം പറഞ്ഞിരിക്കുന്നു. നവീകരണക്കാരിൽ പ്രവേശിച്ചിരിക്കുന്ന സുവിശേഷവെളിച്ചം ക്രമേണ യാക്കോബായക്കാരിലും പ്രവേശിച്ചു ഇവരും നവീകരണത്തോടു യോജിക്കുമെന്നാകുന്നു. ലോകചരത്രത്തിലെ ഭൂതകാലസംഭവങ്ങൾ മാതൃകയായി എടുക്കാമെങ്കിൽ ഞങ്ങളുടെ അനുമാനം നേരെമറിച്ചാകുന്നു. അതായതു, ദൈവകൃപയാൽ നമ്മുടെ പൂർവ്വന്മാരായ വശുദ്ധ പിതാക്കന്മാക്കു ദൈവാത്മാവിനാൽ ലഭ്യമായതും അവർവഴിയായി നമുക്കു ലഭിച്ചിരിക്കുന്നതുമായ സുവിശേഷസത്യത്തിന്റെ അഗാധജ്ഞാനം ക്രമേണ നവീകരണക്കാരിലും വ്യാപിച്ചു അവർ നമ്മോടു ചേരുമെന്നാകുന്നു. ൧൬-ാം നൂറ്റാണ്ടിൽ യൂറോപ്പിൽ നവീകരണം ആരംഭിച്ചപ്പോൾ അതിന്റെ കർത്താക്കൾ വിചാരിച്ചതും ഇപ്പോൾ മിസ്റ്റർ മാമ്മൻ വിചാരിക്കുന്നതുപോലെ സുവിശേഷവെളിച്ചം അവൎക്കുമാത്രം കിട്ടിയെന്നും റോമ്മാസഭ അന്ധകാരത്തിൽ ആയിരുന്നു എന്നുമായിരുന്നു. അന്നു വെളിച്ചംകിട്ടിയെന്നഭാവിച്ചു നവീകരണക്കാർ ഇരുപതുവൎഷംമുമ്പുണ്ടായ വിറ്റെയിക്കർ പഞ്ചാംഗപ്രകാരം ൩൦൦ വൎഷംകൊണ്ടു അന്യോന്യം ചേരാത്ത ൩൯൦ സഭയായിരുന്നു. അതിൽപിന്നെ കഴിഞ്ഞ ൨൦ വൎഷത്തിനകം ആ "വെളിച്ച"ത്തിൽ ആശ്രയിച്ചവർ ൬൦൦ സഭയായിരിക്കുന്നു. ഇവരുടെ സുവിശേഷവെളിച്ചംകൊണ്ടു സഭകളെ നാൾക്കുനാൾ ഭിന്നിപ്പിക്കയല്ലാതെ യോജിപ്പിക്കാൻകഴിഞ്ഞില്ല. നേരെമറിച്ചു ഞങ്ങൾ പ്രാപിച്ചിരിക്കുന്ന സുവിശേഷസത്യത്തിന്റെ അഗാധജ്ഞാനത്തിന്റെ ഫലം ഞങ്ങളുടെ വാകിൽ അല്ല ഒരു അംഗ്ലിയാവൈദികന്റെ വാകിൽതന്നെ പറയാം. ഒക്സ്ഫോർഡ സർവ്വകലാശാലയിലെ ചില പണ്ഡിതന്മാർ ൧൮൩൩-മാണ്ടിടയ്ക്കു സുവിശേഷത്തിന്റെ ആഴം കണ്ടുപിടിച്ചു. അതുവരെ അംഗ്ലിയാസഭ മുഴുവൻ നമ്മുടെ ഈ നാട്ടിലെ നവീകരണക്കാരുടെ നവീകരണ സമ്പ്രദായത്തിൽ ആയിരുന്നു. മേൽപറഞ്ഞ വിദ്വാന്മാർ സുവിശേഷത്തിന്റെ അഗാധ രഹസ്യങ്ങളെ വെളിക്കു കൊണ്ടുവന്നു. അതിന്റെ ഫലമെന്തായിരുന്നു എന്നു കേൾപ്പിൻ. "കാതൊലിക്കാഷ്ക്കൂട്ടത്തതും ക്രൂദാശമാഗ്ഗമായുമുള്ള സത്യമാകുന്ന ആ പുളിപ്പു അംഗ്ലിയാ സഭയാകുന്ന പിണ്ഡത്തെ മുഴുവൻ പുളിപ്പിക്കുന്നു. അതിന്റെ ഫലമായി ആ സഭയിൽ അതെവരെ സർവ്വത്ര അംഗീകാര്യമായിരുന്ന പ്രൊത്തസ്റ്റാന്റു ഉപദേശത്തിന്റെ വിസ്ഥീർണ്ണത ചുരുങ്ങി. ദിവസേന അതിന്റെ ശക്തിക്ഷയവും വേദപുസ്തകവും ഓരോരുത്തൻ അതിന്മേൽ ഉണ്ടാകുന്ന സ്വന്തവ്യാഖ്യാനവും മാത്രം ക്രിസ്ത്യാനിത്വത്തിന്റെ അടിസ്ഥാനമാണെന്നുള്ള അഭിപ്രായം അംഗ്ലിയാ മതത്തിൽനിന്നു പിൻവലിഞ്ഞു ആ ഉപദേശം ആസഭയ്ക്കുപുറത്തുള്ള പ്രീച്ചുകാരുടെ സ്വന്തമെന്നപോലെ മിക്കവാറും ആയിരിക്കുന്നു.....ക്രൂദാശരൂപമായ ചരിത്ര്യമായുള്ള ക്രിസ്ത്യാനിത്വത്തിന്റെ വേലിയെ അംഗ്ലിയാ സഭയെ ഒട്ടുക്കു വ്യാപിക്കയും അതിന്റെ ഉള്ളിലേക്കു പ്രവേശിക്കയും ചെയ്തിരിക്കുന്നു.......അംഗ്ലിയാ സമുദായത്തിൽ "സഭ"യെക്കുറിച്ചുള്ള ഉപദേശമാഹാത്മ്യം മെല്പറഞ്ഞ ഒക്സ്ഫൊർഡു പണ്ഡിതന്മാരുടെ പ്രചാരത്തോടുകൂടെ വദ്ധിച്ചു. മതം എന്നുവച്ചാൽ തെറ്റുകൂടാത്തതും യഥേഷ്ടം വ്യാഖ്യാനിക്കപ്പെടാവുന്നതുമായ ഒരു പുസ്തകത്തിന്റെ (വേദപുസ്തകത്തിന്റെ) മദ്ധ്യസ്ഥതയോടുകൂടി ഒറ്റയൊറ്റ മനുഷ്യനും ദൈവവും തമ്മിൽ മാത്രം ഉള്ള ഒരു ഏർപ്പാടാണെന്നുണ്ടായിരുന്ന പ്രൊട്ടസ്റ്റാന്റ അഭിപ്രായം ഒക്സ്ഫോർഡിലെ ഇളക്കത്തിന്റെ പ്രചാരംകൊണ്ടു നാശിയിരിക്കുന്നു". (ഈ ഡിസംബർ ൨൦-ാം നു-ലെ ചർച്ചടൈംസ പത്രം ൮൩൫-ാം പുറം)

താരക ഘോഷിക്കുന്ന സുവിശേഷ "വെളിച്ച"ത്തിന്റെയും ഞങ്ങൾ കൊട്ടുംഘോഷവും കൂടാതെ ഉപദേശിക്കുന്ന സുവിശേഷത്തിന്റെ അഗാധജ്ഞാനത്തി

ന്റെയും വ്യത്യാസം ഇപ്രകാരമാകുന്നു. ചരിത്രസംഭവംകൊണ്ടു വിധിക്കുന്ന പക്ഷം താരക പറയുന്ന തരത്തിലുള്ള വെളിച്ചത്തിന്റെ ഫലം ഏകമായിരുന്ന സഭയെ അടുന്തരായി ഭിന്നിപ്പിച്ചതാണു. ഞങ്ങൾ ഉപദേശിക്കുന്ന സത്യത്തിന്റെ ഫലമൊ ഭിന്നിച്ചിരുന്നവരെ തമ്മിൽ യോജിപ്പിക്കുവാൻ തക്കവണ്ണം പൂർവിക ഉപദേശത്തിലേക്കു കൊണ്ടുവരുന്നതുമാകുന്നു. അതിനാൽ നമ്മുടെ സത്യത്തെ പ്രകാശിപ്പിക്കാം. അതിന്റെ പ്രകാശം കാലക്രമേണ നവീകരണത്തെ നമ്മുടെ പരമസത്യത്തിലേക്കു കൊണ്ടുവരുമെന്നു നമുക്കു ഉറപ്പായി വിശ്വസിക്കാം.

---

## ഒരു മറുപടി.

യാക്കോബായ ഉപദേശങ്ങളെ വാദിച്ചു സ്ഥാപിക്കുന്നതിലേക്കു ഞാൻ മതിയായ ആളാണെന്നുള്ളതിനെ ഇടവകപത്രികാധിപർ സാക്ഷിപ്പെടുത്തുന്ന പക്ഷം മിസ്റ്റർ ദാനിയേൽ തർക്കം നടത്തുന്നതിലേക്കു തയ്യാറാണെന്നു സമ്മതിച്ചിരിക്കുന്നുവല്ലൊ. ഇടവകപത്രികാധിപരുടെ സർട്ടിഫിക്കേറ്റു ഹാജരാക്കുന്നതിനു ഇവിടെ തയ്യാറുതന്നെ. എന്നാൽ നവീകരണ സമുദായത്തിന്റെ ഉപദേശങ്ങൾ ഏതെല്ലാമെന്നു സ്ഥാപിക്കുവാൻ യാതൊരാധാരവുമില്ലാതിരിക്കുന്ന സ്ഥിതിക്കു പ്രതിവാദവിഷയങ്ങളിൽ മിസ്റ്റർ ദാനിയേൽ കൊണ്ടുവരുന്ന എല്ലാ സംഗതികളും നവീകരണസഭയുടെ ഉപദേശങ്ങൾക്കു അടിസ്ഥാനങ്ങളായിരിക്കുന്നതാണോ.

തുള്ളക്കാരനായ മിസ്റ്റർ മാമ്മന്റെ ഒരു അരങ്ങേറ്റം ഇവിടെവച്ചു നടത്തിയതിൽ പലരും തുള്ളിച്ചാടി അടിക്കയും പിടിക്കയും ചെയ്തതിനെ കാണുകയാൽ ഇനിക്കു ഈ വിഷയത്തെ സംബന്ധിച്ചു പല സംഗതികൾ ചോദിപ്പാനുണ്ടെന്നും മറുപടി പറവാൻ മിസ്റ്റർ ദാനിയേലൊ അയാളെപ്പോലുള്ള ഏതെങ്കിലും ഉപദേഷ്ടാവൊ തയ്യാറാകേണമെന്നു ഒരു പരസ്യം പ്രസിദ്ധപ്പെടുത്തുകയും എന്റെ ചോദ്യങ്ങൾക്കു മറുപടി പറവാൻ താൻ തയ്യാറാണെന്നു ഫിലിപ്പ് എന്നൊരുവന്റെ മറുപടി കിട്ടുകയും താൻ ഒരു ഉപദേഷ്ടാവാണെന്നു നവീകരണസഭയുടെ സാക്ഷിപത്രം ഹാജരാക്കാമെങ്കിൽ തർക്കം നടത്തുന്നതിനു വിരോധമില്ലെന്നു മറുപടി കൊടുത്തപ്പോൾ "അപ്രസക്തവും ദുർയുക്തികളും പറയുവാൻ ഞങ്ങൾക്കു ധാരാളം അറിയാമെന്നുംമറ്റും അസഭ്യഗ്രന്ഥപഠനത്തിൽ തനിക്കുള്ള പാണ്ഡിത്യത്തെ കാണിക്കുന്നതായ ഒരു മറുപടി തന്നതിനു മറുപടി ഏതൊ ഒരു ഫിലിപ്പ് കൊടുത്തിട്ടുള്ളതായി ഇനിക്കറിവുണ്ടു.

യാക്കോബായ സഭാംഗമായ
ഉമ്മൻ ഐസക്ക്.

---

മാർ ദിവന്നാസ്യോസ് സിമ്മനാരി—മകരമാസം ൩-ാം൹ വ്യാഴാഴ്ച തുറക്കുന്നതാണ്. പ്രിൻസിപ്പാൾ പി. റ്റി. ഗീവറുഗീസ് ശെമ്മാശ്ശൻ എം. എ. അവർകൾ കാലെക്കൂടി സ്കൂളിൽ എത്തിയിരിക്കുന്നതായും ഇനി മേലാൽ ക്രമമായ ബോർഡിംഗുണ്ടായിരിക്കുന്നതാണെന്നും അറിയുന്നു. സുറിയാനിസഭാംഗങ്ങൾ അവരുടെ കുട്ടികളെ ഇനിയെങ്കിലും അന്യസ്കൂളുകളിൽ അയക്കയില്ലെന്നു വിശ്വസിക്കുന്നു.

---

# പത്രിക വിലവിവരം.

| | ബ്രട്ടീഷുരുപാ |
|---|---|
| ഒരു കൊല്ലത്തേക്കു | ൧ |
| ഒററപ്രതിക്കു | ൦ |

## പരസ്യക്കൂലി

| | |
|---|---|
| ഒന്നാം പ്രാവശ്യത്തേക്കു വരി ൧-നു | ൦ |
| പിന്നെ എല്ലാപ്രാവശ്യങ്ങൾക്കും ടി. | ൦ |

## നൊട്ടീസ്സ.

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു മാർത്തോമ്മാസ്സ അച്ചുക്കൂട്ടം മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായൊ തപാൽസ്റ്റാമ്പായൊ അയച്ചാലും മതിയാകും.

രുപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ടു വകവച്ചുതരേണ്ടതാകുന്നു.

---

## പത്രവരി അടച്ചവരുടെ പേരുവിവരം

| | അവർകൾ | രു. | ച. |
|---|---|---|---|
| കോട്ടയം മുട്ടംപ്രത്തു അവുസേപ്പു ഇട്ടിപ്പ | ,, | ൨ | ൧൪ |
| ടി. പള്ളത്തുശ്ശേരിൽ കരുവിള | ,, | ൩ | ൦ |
| ടി. ആററുമ്മുരുത്തേൽ വറുഗീസു | ,, | ൧ | ൦ |
| ചെങ്ങളം നെടുഞ്ചിറ ഉതുപ്പു | ,, | ൨ | ൧൭ |
| കുമരകം ബ: പള്ളിയോഗം | | ൧ | ൧൩ |
| ടി. പള്ളത്തുശ്ശേരിൽ ഉലഹന്നാൻ | ,, | ൧ | ൧൪ |
| ടി. നല്ലാനിക്കൽ തോമ്മാ | ,, | ൧ | ൧൪ |
| പാമ്പാടി ക്ലാസിഫയർ പീലിപ്പോസു | ,, | ൧ | ൧൪ |
| ടി. നെടുമാവിൽ വട്ടശേരിൽ അബ്രഹാം | ,, | ൧ | ൧൪ |
| തോട്ടയ്ക്കാട്ടു പുത്തേട്ടുകടപ്പിൽ മാത്തു | ,, | ൫ | ൦ |
| കാർത്തികപ്പള്ളി, പുളിക്കീട്ടിൽ വടക്കേതിൽ കോശി | ,, | ൩ | ൦ |
| ഓമല്ലൂർ ആററരിയത്തു ഗീവറുഗീസു | ,, | ൧ | ൦ |
| ടി. ബ: പടികയിൽ അച്ചൻ | ,, | ൧ | ൦ |
| ടി. ബ. പള്ളിയോഗം | | ൧ | ൧൪ |
| ടി. ബ: പാറയ്ക്കൽ തോമ്മാകത്തനാരു | ,, | ൧ | ൧൧ |
| അയിരൂർ തെങ്ങുംതോട്ടത്തിൽ മൂത്തകുഞ്ഞു | ,, | ൦ | ൧൦ |
| തിരുവല്ലാ കെ. എം. മാമ്മൻവക്കീൽ | ,, | ൧ | ൧൪ |
| ടി. കാവുംഭാഗം കോങ്കര ഇടിക്കുള ഉമ്മൻ | ,, | ൧ | ൧൪ |
| ചെങ്ങന്നൂർ വടക്കേടത്തു കൊച്ചെറിയ | ,, | ൦ | ൧൦ |
| ഇടവങ്കാട്ടു ബ: പള്ളിയോഗം | | ൩ | ൦ |
| മല്ലപ്പള്ളി പയ്യാരത്തിൽ പുത്തൻപുരയ്ക്കൽ വൈദ്യൻ | | ൨ | ൦ |
| ടി. വട്ടശ്ശേരിലായ തോപ്പിൽ ഔസേപ്പു | ,, | ൩ | ൦ |
| കല്ലൂപ്പാറ ബ: താഴത്തെപീടികയിൽ അച്ചൻ | ,, | ൨ | ൦ |
| വെണ്ണിക്കുളം കുടത്തുംമുറിയിൽ ഈപ്പൻ | ,, | ൩ | ൦ |
| ബ: ആനപ്രാമ്പാൽ പള്ളി | | ൧ | ൦ |
| കല്ലൂപ്പാറ മാരേട്ടു അവിരാ | ,, | ൧ | ൧൪ |
| തലവടി കളത്തിൽ കൊച്ചുകുഞ്ഞു | ,, | ൭ | ൧൪ |
| ടി. ബ: കിഴക്കേക്കര പള്ളിയോഗം | | ൪ | ൧൪ |
| ടി. ബ: പടിഞ്ഞാറെക്കരെ പള്ളിയോഗം | | ൪ | ൧൪ |
| ടി. വടക്കെമുറി ആററുമാലി ചെറിയാൻ | ,, | ൧ | ൦ |
| പുഴക്കാട്ടൂർ കരിമ്പുംകാലാ മാത്തുള | ,, | ൧ | ൧൪ |
| മൂവാററുപുഴ ഇഞ്ചിനീരാപ്പീസു പി. സി. അബ്രഹാം | ,, | ൪ | ൦ |
| തൃശ്ശൂർ വി. എം. തോമ്മസ പ്ലാൻ റൈട്ടർ | ,, | ൧ | ൦ |
| തിരുവാപ്പു വി. ജെ. ജോൺ | ,, | ൧ | ൦ |